

പ്രദീപ്തി
കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ഔദ്യോഗിക പ്രസിദ്ധീകരണം
2012
ഫെബ്രുവരി
മലങ്കര സഭാഭാസുരൻ
പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ്
തിരുമേനിയുടെ
78-ാം ഓർമ്മപ്പെരുന്നാൾ
2012 ഫെബ്രുവരി 15 മുതൽ 25 വരെ
കോട്ടയം പഴയ സെമിനാരിയിൽ

# പിതാക്കന്മാരുടെ
# ഓർമ്മപ്പെരുന്നാൾ

**പത്രോസ് മാർ ഒസ്താത്തിയോസ്**
**മെത്രാപ്പോലീത്ത**

44–ാം ഓർമ്മ, ഫെബ്രുവരി 2
കണ്ടനാട് കർമ്മേൽ ദയറാ





**തോമസ് മാർ മക്കാറിയോസ്**
**മെത്രാപ്പോലീത്ത**
4–ാം ഓർമ്മ, ഫെബ്രുവരി 23
ദേവലോകം കാതോലിക്കേറ്റ് അരമന



**മാത്യൂസ് മാർ എപ്പിഫാനിയോസ്**
**മെത്രാപ്പോലീത്ത**
3–ാം ഓർമ്മ, ഫെബ്രുവരി 9
കൊല്ലം സെന്റ്തോമസ് കത്തീഡ്രൽ

# പ്രദീപ്തി

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ഔദ്യോഗിക പ്രസിദ്ധീകരണം

■ വാല്യം : 13
■ ലക്കം : 2
■ ഫെബ്രുവരി 2012



മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ
പുത്തൻകുരിശ് – 682 308
pradeepthi2002@gmail.com

[redacted]








ഒറ്റപ്രതി – 10 രൂപ
വാർഷിക – 100 രൂപ
10 വർഷം – 1000 രൂപ

പത്രാധിപക്കുറിപ്പ്



# എലിയെ തോല്പിച്ച് ഇല്ലം ചുട്ടാൽ.....

മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്സിയേഷൻ മാർച്ച് 7-ാം തീയതി പത്തനംതിട്ടയിൽ വച്ച് നടക്കുകയാണ്. മാനേജിംഗ് കമ്മറ്റി അംഗങ്ങളേയും, വൈദിക-അൽമായ ട്രസ്റ്റിമാരേയും തെരഞ്ഞെടുക്കുക എന്നതാണ് മുഖ്യ അജണ്ട. തെരഞ്ഞെടുക്കപ്പെടുന്നതിനായി അനേകർ രംഗത്തുമുണ്ട്. ഓരോരുത്തരേയും അനുകൂലിച്ചും പ്രതികൂലിച്ചും ഉള്ള ചർച്ചകളും നടക്കുന്നുണ്ട്. ഇതിൽ ഏറ്റവും ചൂടേറിയ ചർച്ചകൾ നടക്കുന്നത് വൈദിക ട്രസ്റ്റി സ്ഥാനത്തേക്കുള്ള വ്യക്തി ആരായിരിക്കണം എന്നതാണെന്നുതോന്നുന്നു.

മലങ്കര ഓർത്തഡോക്സ് സഭയുമായി യാതൊരു ബന്ധവുമില്ല എന്നു കൊട്ടിഘോഷിക്കുന്ന യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭയുടെ വക്താക്കളും പ്രസ്താവനകളുമായി രംഗത്തെത്തിയിട്ടുണ്ട്. 'വിശ്വാസസംരക്ഷകൻ' പോലെയുള്ള അവരുടെ പ്രസിദ്ധീകരണങ്ങളിൽ ഇതു സംബന്ധിച്ച് അഭിപ്രായങ്ങളും തരം താഴ്ന്ന വിവരണങ്ങളും നുണക്കഥകളും പ്രസിദ്ധീകരിക്കുന്നു. പൂച്ചയ്ക്കെന്താണ് പൊന്നുരുക്കുന്നിടത്ത് കാര്യം എന്നു ചോദിച്ചാൽ, വെറുതെ കണ്ടുകൊണ്ടിരിക്കാമല്ലോ എന്ന നിഷ്കളങ്ക ചിന്തയൊന്നുമല്ല അതിന്റെ പിന്നിലെന്നറിയാം. ഈസോപ്പുകഥയിലെ ചെന്നായെപ്പോലെ ചോരകുടിക്കാൻ ഞൊട്ടിഞ്ഞുണഞ്ഞ് നിൽക്കുന്ന ചെന്നായുടെ ക്രൂരമുഖമാണവിടെ തെളിഞ്ഞു വരുന്നത്. നിലവിലുള്ള വൈദിക ട്രസ്റ്റി തുടരരുത് എന്ന നിർബന്ധത്തോടെ അവർ നടത്തുന്ന പ്രചരണങ്ങളുടെ പിന്നിലെ രഹസ്യ അജണ്ട യെന്താണ്?. യാക്കോബായ വിഭാഗങ്ങളുമായുള്ള തർക്കത്തിൽ അവരുടെ തന്ത്രങ്ങളെയും, പൊളിനിറഞ്ഞ വാചക കസർത്തുകളെയും അബദ്ധ ജടിലങ്ങളായ ജല്പ്പനങ്ങളേയും തകർത്ത് എല്ലാ പൊള്ളത്തരങ്ങളേയും വെളിച്ചത്തുകൊണ്ടു വരുന്ന കോനാട്ടച്ചൻ ഇല്ലാതാവേണ്ടത് പാത്രിയർക്കീസുകാരുടെ ആവശ്യമാണ്. സഭയുടെ നയങ്ങൾ നടപ്പിലാക്കുവാൻ ശക്തിയോടെ പ്രവർത്തിക്കുന്ന വൈദിക ട്രസ്റ്റിയെ പരാജയപ്പെടുത്തുന്നതിലൂടെ ഓർത്തഡോക്സ് സഭയ്ക്ക് നല്ല ഒരു പ്രഹരം നൽകുവാൻ സാധിക്കുമെന്ന് അവർ കരുതുന്നു.

ക്നാനായ ദീപം 2011 ജൂൺ ലക്കത്തിൽ ഡോ. ഡി. ബാബു പോൾ വിവരിച്ചിരിക്കുന്ന, ഗുണദോഷ വിചിന്തനം നടത്തി പാത്രിയർക്കീസ് ബാവയ്ക്ക് റിപ്പോർട്ട് കൊടുത്തിട്ടുള്ള മെത്രാൻ സ്ഥാനാർത്ഥിയായ 'മറുകക്ഷിയിലെ' (ഓർത്തഡോക്സ് സഭയിലെ) വൈദികനും അദ്ദേഹത്തിന്റെ അഭ്യുദയകാംക്ഷികളും യാക്കോബായ വിഭാഗത്തെ സഹായിക്കുന്നുണ്ടാവാം. ഇവിടെ നിന്നും വിലയ്ക്ക് വാങ്ങുവാൻ സാധിക്കയില്ലന്ന് ഉറപ്പുള്ളതിനാൽ ഉള്ളത് വിറ്റുപെറുക്കികൊടുത്ത് അവിടെ നിന്ന് സ്ഥാനങ്ങൾ സമ്പാദിച്ചവർ ഉണ്ടല്ലോ മുൻഗാമികളായി. പ്രത്യുപകാരം ഏതുവഴിക്കാണ് ഉണ്ടാവുന്നതെന്നു പറയുവാൻ കഴിയില്ലല്ലോ. ആങ്ങള ചത്താലും വേണ്ടില്ല നാത്തൂന്റെ കണ്ണുനീര് കണ്ടാൽ മതി എന്ന് ചിന്തിക്കുന്ന ഇവർ മനസ്സിലാക്കുന്നില്ല എത്ര വലിയ ദ്രോഹമാണ് സ്വന്തം സഭയോട് ചെയ്യുന്നതെന്ന്. പിന്നീട് പശ്ചാത്തപിച്ചിട്ട് എന്തു പ്രയോജനം?

സമയം തക്കത്തിൽ ഉപയോഗിക്കുന്നവരും, പ്രാവിനെപ്പോലെ നിഷ്കളങ്കരായിരിക്കുന്നതോടൊപ്പം പാമ്പിനേപ്പോലെ ബുദ്ധിയുള്ളവരായി പ്രവർത്തിക്കേണ്ട സമയമാണിത്. ഛിദ്രശക്തികളെ തിരിച്ചറിഞ്ഞ് അവരെ പിന്നോട്ട് ഓടിക്കുവാനും, സഭയുടെ കൊമ്പ് ഉയർത്തുന്നതുമായിരിക്കണം ഈ അസ്സോസ്സിയേഷൻ. മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ കാതോലിക്കേറ്റ്, പാത്രിയർക്കീസിന്റെ താഴെയുള്ള മഫ്രിയാനയെന്നും, കതോലിക്ക പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയാണെന്നും എഴുതി പ്രസിദ്ധീകരിക്കുന്ന അവസരവാദികളും സ്ഥാനമോഹികളുമായവർ സഭയുടെ ഒരു സ്ഥാനത്തും വരാതിരിക്കാൻ ശ്രദ്ധിക്കേണ്ട ചുമതല ഓരോ സഭാംഗത്തിനുമുണ്ടെന്ന കാര്യം വിസ്മരിക്കരുത്.

പൂവത്തുങ്കലച്ചൻ

❐

# ദൈവഭക്തിയും ജ്ഞാനവും (തുടർച്ച)

ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ

## വി. മാമോദീസ്സായുടെ അർത്ഥതലങ്ങൾ

വി. മാമോദീസ്സ ഒരു 'പുതുജനനമാണ്'. അത് മനുഷ്യരക്ഷയ്ക്കുവേണ്ടിയുള്ളതുമാകുന്നു. (മർക്കോ. 16:16) വി. മാമോദീസ്സയിലൂടെ ഒരു വ്യക്തിക്ക് ദൈവകൃപ ലഭിക്കുകയും വീഴ്ചയ്ക്കു മുമ്പുള്ള ആദാമിന്റെ അവസ്ഥയിലേക്ക് അവന്റെ ദേഹിയും ദേഹവും ആത്മാവും സംയോജിപ്പിക്കപ്പെടുകയും ചെയ്യുന്നു എന്ന് സാരം.

പാപത്തിൽ ഉൾപ്പെട്ട് ഛിന്നഭിന്നമായ (Disintegrated) ദേഹ-ദേഹി-ആത്മബന്ധത്തിന് ഒരു തിരിച്ചുവരവിൽകൂടി സൃഷ്ടിയിലെ അവയുടെ പൂർണ്ണസംയോജിത (Integrated) അവസ്ഥ തിരികെ ലഭിക്കുന്നുവെന്ന് വിശദമാക്കാം. ദൈവരാജ്യപ്രവേശനസാദ്ധ്യതയും അതിന്റെ പ്രകാശ അനുഭവത്തിന്റെ മുന്നാസ്വാദനവും വി. മാമോദീസ്സായിൽക്കൂടെ സാദ്ധ്യമാകുന്നു. നഷ്ടപ്പെട്ട പറുദീസായുടെ പുതുക്കപ്പെട്ട ആസ്വാദനം ഇപ്രകാരം മാമോദീസ്സയിലൂടെ സാദ്ധ്യമാകുമ്പോൾ 'അതിൽവേല ചെയ്യുവാനും അതു കാപ്പാനും' (ഉല്പ. 2:15) ഉള്ള ഉത്തരവാദിത്വം കൂടി ആ വ്യക്തി ഏറ്റെടുക്കുകയാണ്. ദൈവത്തിന്റെ ദാനമായ പരിശുദ്ധാത്മാവു വസിക്കുന്ന മന്ദിരമാണ് വി. മാമോദീസ്സാ ഏറ്റ വ്യക്തികൾ എന്നതിനാൽ നമ്മുടെ 'ശരീരം കൊണ്ടു ദൈവത്തെ മഹത്വപ്പെടുത്തുവിൻ' (1 കോരി 6:19, 20) എന്ന് വി. പൗലോസ് ശ്ലീഹാ പ്രബോധിപ്പിക്കുന്നത് ഈ അർത്ഥത്തിലാകുന്നു. ചുരുക്കത്തിൽ പാപം മുഖാന്തിരം വികലമാക്കപ്പെട്ട മനുഷ്യനിലുള്ള ദൈവസ്വരൂപത്തെ വി. മാമോദീസ്സാ മൂലം കഴുകി ശുദ്ധീകരിച്ച് പുതുക്കിയെടുക്കുന്നു. ആദാമിന്റെ പാപം മൂലം ദ്രവത്വത്തിനും മരണത്തിനും വിധേയമാക്കപ്പെട്ട മനുഷ്യസ്വരൂപമാണല്ലോ ആദ്യജനനത്തിൽ തന്നെ ഓരോ വ്യക്തിക്കും മാതാപിതാക്കളിൽ കൂടി ലഭിക്കുന്നത്. ഈ സ്വരൂപത്തിന്റെ വികലമാക്കപ്പെട്ട അവസ്ഥയെ പുതുക്കുന്നതാണ് പരിശുദ്ധാത്മാവിൽക്കൂടെ മാമോദീസ്സായെന്ന വീണ്ടും ജനനം. ഇതിൽ ശുദ്ധീകരിക്കപ്പെടുക (Sanctified) വെടിപ്പാക്കപ്പെടുക (Cleansed), നീതീകരിക്കപ്പെടുക (Justified) എന്നീ ആശയങ്ങൾ പ. അപ്പോസ്തോലന്മാരുടെ എഴുത്തുകളിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. പാപത്തിന് പറിച്ച്, പുതുക്കപ്പെട്ട ജീവിതത്തിൽ നടക്കുകയെന്നും ക്രിസ്തുവിനോടുകൂടി കബറടക്കപ്പെട്ട് അവനോടുകൂടി ഉയിർത്തെഴുന്നേൽക്കുക എന്നീ അർത്ഥങ്ങളും അവർ ഇവിടെ വിശദമാക്കുന്നുണ്ട്.

'ക്രിസ്തു സഭയെ സ്നേഹിച്ച് അവളെ വചനത്തോടുകൂടിയ ജലസ്നാനത്താൽ വെടിപ്പാക്കി ശുദ്ധീകരിക്കുന്നു'. (എഫേ. 5:25, 26) എന്നും, 'നിങ്ങൾ കർത്താവായ യേശുക്രിസ്തുവിന്റെ നാമത്തിലും നമ്മുടെ ദൈവത്തിന്റെ ആത്മാവിനാലും നിങ്ങളെത്തന്നെ കഴുകി ശുദ്ധീകരണവും നീതീകരണവും പ്രാപിച്ചിരിക്കുന്നു'. (1 കൊരി.6:11) എന്നും പൗലോസ് ശ്ലീഹ മാമോദീസ്സയിലുള്ള വീണ്ടും ജനനത്തെ വിശദമാക്കുന്നുണ്ട്. കൂടാതെ 'നാം അവന്റെ മരണത്തിൽ പങ്കാളികളായിത്തീർന്ന സ്നാനത്താൽ അവനോടുകൂടി കുഴിച്ചിടപ്പെട്ടു. ക്രിസ്തു മരിച്ചിട്ടു പിതാവിന്റെ മഹിമയാൽ ജീവിച്ചെഴുന്നേറ്റതുപോലെ നാമും ജീവന്റെ പുതുക്കത്തിൽ നടക്കേണ്ടതിനു തന്നെ'. (റോമ 6:4) എന്നും മാമോദീസ്സ മുഖാന്തരം നാം അവന്റെ കൃപയാൽ നീതീകരിക്കപ്പെട്ടിട്ടു പ്രത്യാശപ്രകാരം നിത്യജീവന്റെ അവകാശികളായിത്തീരേണ്ടതിനു പുനർജ്ജനന സ്നാനം കൊണ്ടും നമ്മുടെ രക്ഷിതാവായ യേശുക്രിസ്തുമൂലം നമ്മുടെ മേൽ ധാരാളമായി പകർന്ന പരിശുദ്ധാത്മാവിന്റെ നവീകരണം കൊണ്ടും (തീത്തോസ് 3:6, 7) ആത്മീയ പോരാട്ട ജീവിതത്തിന് സുസജ്ജരാക്കുകയുമാണ് വി.

മാമോദീസ്സാ മൂലം സഭയോട് ഒട്ടിച്ചേർക്കപ്പെടുന്ന വരായിത്തീരുന്ന 'സ്നാനമോ ഇപ്പോൾ അഴുക്കു കളയുന്നതായിട്ടല്ല ദൈവത്തോടു നല്ല മനസ്സാക്ഷി ക്കായുള്ള അപേക്ഷയായിട്ടത്രേ യേശുക്രി സ്തുവിന്റെ പുനരുത്ഥാനത്താൽ നമ്മെയും രക്ഷി ക്കുന്നത്' എന്ന് വി. പത്രോസ് ശ്ലീഹായും വെളി പ്പെടുത്തുന്നു. (1 പത്രോ. 3:21)

മാമോദീസ്സാത്തൊട്ടി ഒരേ സമയം തന്നെ ഒരു 'ഉദരവും' 'കബറും' ആണ് ഒരേസമയം തന്നെ നാം മരിക്കുകയും ജനിക്കുകയും ചെയ്യുന്നത് ഇതി ലാകുന്നുവെന്ന് യെരുശലേമിലെ വി. കുറീലോസ് സാക്ഷിക്കുന്നു. (4-ാം നൂറ്റാണ്ട്.) മാമോദീസ്സാ വെള്ളത്തിലേക്ക് ഇറങ്ങുകയും അതിൽ നിന്ന് കയ റുകയും ചെയ്യുന്നത് മരണത്തിന്റെയും ജനനത്തി ന്റെയും സന്ദർഭമെന്ന് അദ്ദേഹം അഭിപ്രായപ്പെടു ന്നു. ഇത് വി. പൗലോസ് ശ്ലീഹായുടെ സാക്ഷ്യ ത്തിന്റെ അടിസ്ഥാനത്തിലാണ്. 'സ്നാനത്തിൽ നിങ്ങൾ അവനോടുകൂടെ അടക്കപ്പെടുകയും അവനെ മരിച്ചവരുടെ ഇടയിൽനിന്നും ഉയർത്തെ ഴുന്നേൽപ്പിച്ച ദൈവത്തിന്റെ വ്യാപാരശക്തിയി ലുള്ള വിശ്വാസത്താൽ അവനോടുകൂടെ നിങ്ങളും ഉയർത്തെഴുന്നേൽക്കുകയും ചെയ്തു'. (കൊലോ. 2:12) എന്നാൽ വി. മാമോദീസ്സായിലെ ഈ മര ണവും ഉയർത്തെഴുന്നേൽപ്പും ദൈനംദിന ജീവി തത്തിൽ തുടരുന്നതാണ് ക്രിസ്തീയജീവിതം. ഇതു മാമോദീസ്സ എന്ന കൂദാശയുടെ തുടർച്ച ഒരു വിശ്വാസിയുടെ ജീവിതം ഈ അർത്ഥത്തിലായി രിക്കാം വി. പൗലോസ് ശ്ലീഹ 'ഞാൻ ദിവസേന മരിക്കുന്നു' (1 കോരി. 15:31) എന്നും സാക്ഷിക്കു ന്നത്.

ക്രിസ്തുവിന്റെ മരണം മനുഷ്യവർഗം മുഴുവന്റെയും പാപത്തിനുവേണ്ടിയുള്ള പകരമര ണമാണ്. എന്നാൽ ക്രിസ്തുവിന്റെ ഈ മരണ ത്താൽ തന്റെ ശരീരവും ആത്മാവും തമ്മിൽ വേർപെട്ടുവെങ്കിലും ശരീരത്തിൽ നിന്നോ ആത്മാ വിൽ നിന്നോ തന്റെ ദൈവത്വം വേർപെട്ടില്ല എന്ന് വി. കുർബ്ബാനയുടെ ഖണ്ഡിപ്പിന്റെ ശുശ്രൂഷ യിലെ വി. ദീവന്നാസ്യോസ് ബർസ്ലീബയുടെ വിവ രണത്തിൽ നിന്നും നാം മനസ്സിലാക്കുന്നു. ശരീ രവും ആത്മാവും തമ്മിൽ വേർപെടുക എന്ന ശാരീരികമരണം യേശുക്രിസ്തുവിലും സംഭവിച്ചു എങ്കിലും തന്നിൽ ഉള്ള ദൈവത്വം വേർപെട്ട ശരീ രത്തിൽനിന്നും ആത്മാവിൽനിന്നും വേർപെടാതെ നിലനിന്നതിനാൽ ശരീരവും ആത്മാവും ദൈവി കജീവനിൽ സംരക്ഷിക്കപ്പെട്ടു എന്ന് അർത്ഥം. നമ്മുടെ സ്നാനവും ക്രിസ്തുവിന്റെ ഈ മരണ ത്തോട് ഏകീഭവിക്കുന്നതാകയാൽ പാപസംബ ന്ധമായ മരണം സ്നാനാർത്ഥി മാമോദീസ്സ വെള്ള ത്തിലേക്ക് ഇറങ്ങുമ്പോൾ സംഭവിക്കുന്നുവെങ്കിലും അത് പ. ത്രിത്വനാമത്തിലായതിനാൽ ത്രിത്വകൃപ മൂലം മാമോദീസ്സയേൽക്കുന്നയാൾ ആത്മീയ ചൈതന്യത്തിൽ നിലനിൽക്കുന്നു. ഇങ്ങനെ മര ണവും ഉയിർപ്പിന്റെ ജീവനും ക്രിസ്തുവിലെന്ന പോലെ ഓരോ സ്നാനാർത്ഥിയിലും ഒരേ ത്രിത്വ ത്തിന്റെ ഈ കൃപയുടെ ആവാസത്താൽ സ്നാനാർത്ഥി ആത്മീയജീവനിൽ നിർത്തുവാ നാണ് വി. മാമോദീസ്സാ സമയത്ത് പുരോഹിതൻ സ്നാനാർത്ഥിയുടെ തലയിൽ കൈ വയ്ക്കുന്നത്. ക്രിസ്തുവിന്റെ ശാരീരികമരണത്തിന്റെ സമ യത്തും ആത്മീയജീവനിൽ നിലനിൽക്കുന്ന ശരീ രവും ആത്മാവും ദ്രവത്തിനതീതമായി ഉയർത്തെ ഴുന്നേൽക്കുന്നതുപോലെ സ്നാനാർത്ഥിയും ദ്രവ ത്വത്തിനതീതമായ അവസ്ഥയിൽ ഉയർത്തെഴു ന്നേൽക്കുന്നതു സൂചിപ്പിക്കുവാൻ മാമോദീസ്സ തൊട്ടിയിൽ നിന്ന് വെളിയിലേക്ക് ക്രിസ്തു കബ റിൽ നിന്ന് എന്നപോലെ വരുന്നു. ദ്രവത്വവും മര ണവും സംഭവിച്ചുപോയ സ്നാനാർത്ഥിയുടെ ശരീരം ഇപ്രകാരം മാമോദീസ്സാതൊട്ടിയിൽ നിന്നും പുറത്തുവരുമ്പോൾ ദ്രവത്വത്തിനും മരണത്തിനും അതീതമായി ഉയർത്തെഴുന്നേൽക്കുന്നു. പഴയതു കഴിഞ്ഞുപോയി. ഇതാ അതു പുതുതായി തീർന്നി രിക്കുന്നു. (2 കോരി. 5:17) പഴയതു കഴിഞ്ഞു പോയി എന്നുപറഞ്ഞാൽ അത് ഇല്ലാതായി എന്ന ല്ല, മറിച്ച് അതുതന്നെയാണ് പുതുതായിത്തീർന്നി രിക്കുന്നത് എന്ന് വി. പൗലോസ് ശ്ലീഹാ അടിവര യിടുന്നു. ഇതിന്റെ അടയാളമായി മാമോദീസ്സ ഏറ്റ ആളിനെ വെള്ള വസ്ത്രം ധരിപ്പിക്കുന്നു. ലോക ത്തിന്റെ വെളിച്ചമായ ക്രിസ്തുവിനെ (യോഹ 8: 12) ധരിച്ച് അയാളും ലോകത്തിന്റെ വെളിച്ചമായി (മത്താ 5:14) തീരുന്നു. വെള്ളവസ്ത്രം ദൈവിക ത്വത്തിന്റെയും രൂപാന്തരത്തിന്റെയും പുതുക്കത്തി ന്റെയും രാജത്വത്തിന്റെയും അമർത്യതയുടെയും മാമോദീസ്സയിൽ കൂടി ലഭിക്കുന്ന പുതിയ നൽവ രങ്ങളുടെയും പ്രതീകമാണ്. (മത്താ. 17:2, 1 യോഹ 15:7, 2 കൊരി 5:3, വെളി 7:4)

*(തുടരും)*

❐

# മലങ്കര സഭാഭാസുരൻ<br>പ. ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത

പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്ക ബാവ

*(പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി കാലം ചെയ്തപ്പോൾ പ. കാതോലിക്ക ബാവ തിരുമനസ്സുകൊണ്ട് നടത്തിയ ചരമ പ്രസംഗത്തിൽ നിന്ന്)*

**ലോ**കപ്രകാരം നോക്കുന്നപക്ഷം വലിയ മെത്രാച്ചൻ (വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ്) ഒരസാധാരണ മനുഷ്യൻ ആയിരുന്നു എന്ന് നാം വിശ്വസിക്കുന്നു. കണ്ടോ കേട്ടോ അദ്ദേഹത്തെ അറിഞ്ഞിട്ടുള്ള നാനാജാതിമതസ്ഥരായ ഏവരും ഐകകണ്ഠ്യേന സമ്മതിക്കുന്ന ഒരു പരമാർത്ഥമാണിത്. അദ്ദേഹം ഒരു അഗാധ ബുദ്ധിമാനും, വലിയ ജ്ഞാനിയും, മഹാപണ്ഡിതനും, ധീരയോദ്ധാവും അചഞ്ചലഹൃദയനും ആയിരുന്നു. എത്രയും വിഷമമേറിയ ഒരു ഘട്ടത്തിൽ വിജയപൂർവ്വം അദ്ദേഹം സഭയെ മുമ്പോട്ടു നയിച്ച് പരാജയത്തിൽ പോലും ധൈര്യസമേതം പോരാടി വിജയം സമ്പാദിച്ചു. അദ്ദേഹത്തിന് സമാനനായി നമ്മുടെയിടയിൽ ആരുള്ളൂ? ജീവിച്ചിരുന്നപ്പോൾ അദ്ദേഹം ഒരു സിംഹക്കുട്ടി തന്നെ ആയിരുന്നു. സ്വതസിദ്ധമായ ഗാംഭീര്യത്തോടും ശോഭയോടും കൂടിത്തന്നെ അദ്ദേഹം ഇപ്പോഴും സ്ഥിതിചെയ്യുന്നു എന്ന് അവിടുത്തെ മൃതശരീരം കണ്ടാൽ ആർക്കും തോന്നുകയില്ലയോ?

ബാലസിംഹത്തിനും മുട്ടുണ്ടായേക്കാം. എന്നാൽ അദ്ദേഹത്തിന് ഒരിക്കലും ഒരു കുറവും ഉണ്ടായിട്ടില്ല. എന്തെങ്കിലും ഇല്ലാതെ ഇരുന്ന് വിഷമിപ്പാൻ അദ്ദേഹത്തിന് ഇടയായിട്ടില്ല. ദൈവത്തെ ആശ്രയിക്കുന്ന നീതിമാന് ഒരിക്കലും മുട്ടുണ്ടാകയില്ലല്ലോ. മരണനിഴലിൻ താഴ്വരയിൽക്കൂടി നടക്കേണ്ടിവന്നപ്പോഴും അദ്ദേഹത്തിന് ആളുകളും പണവും ലോഭംകൂടാതെ ഉണ്ടായിരുന്നു. രോഗക്കിടക്കയിലും അദ്ദേഹത്തിന് ഒരു കുറവും അനുഭവിക്കേണ്ടിവന്നില്ല. എട്ടുദിവസത്തോളം അദ്ദേഹം രോഗശയ്യയിലായിരുന്നു. വിദഗ്ദ്ധന്മാരായ ഭിഷഗ്വരന്മാർ തന്നെയാണ് ചികിത്സകൾ നടത്തിയത്. അവസാനം സമീപിക്കുവോളം സുബോധമുണ്ടായിരുന്നു. അദ്ദേഹത്തിന് കാണേണ്ടവരും അദ്ദേഹത്തെ കാണേണ്ടവരുമായ മിക്കവരും വന്ന് അദ്ദേഹത്തെ സന്ദർശിച്ചു. മേല്പട്ടക്കാരായ ഞങ്ങളും അനേകം പട്ടക്കാരും സദാ കൂടെയുണ്ടായിരുന്നു. കന്തീലശുശ്രൂഷ നടത്തിയപ്പോൾ എത്രയും തെളിവായ ബുദ്ധിയോടുകൂടിത്തന്നെ അദ്ദേഹം അതിൽ സംബന്ധിച്ചു. കുരിശുവരയ്ക്കേണ്ട സന്ദർഭങ്ങളിലൊക്കെയും അദ്ദേഹം തന്നെത്താൻ അപ്രകാരം ചെയ്തെന്നുമാത്രമല്ല, ശുശ്രൂഷാനന്തരം ആരും ഓർമ്മിപ്പിക്കാതെതന്നെ ക്രമപ്രകാരം ചുറ്റും നിന്നവരെ "റൂശ്മ" ചെയ്തനുഗ്രഹിച്ചു. മരണശേഷവും അദ്ദേഹത്തിന് എന്തെങ്കിലും കുറവുണ്ടോ? ഒരുവൻ ലോകത്തിൽ എത്ര മഹാനായി ജീവിച്ചാലും അവന് ഉചിതമായ കബറടക്കം ലഭിക്കാതെയിരുന്നാൽ അവൻ അലസിപ്പോയ ഗർഭപിണ്ഡത്തിന് സദൃശനാണെന്ന് മഹാജ്ഞാനിയായ ശാലോമോൻ പറഞ്ഞിരിക്കുന്നു. ആകയാൽ യോഗ്യമായ കബറടക്കമെന്നുള്ളത് നിസ്സാരകാര്യമല്ല. നമ്മുടെ ഈ വിശുദ്ധ പിതാവിന് ആ ഭാഗ്യവും അധീനമായിരിക്കുന്നു. ഒരു രാജർഷിക്കുചിതമായ വിധം തന്നെ അദ്ദേഹത്തിന് അതും സാധിച്ചിരിക്കുന്നു. ലോകപ്രകാരം നോക്കുന്ന പക്ഷം അദ്ദേഹം ഒരു മഹാൻതന്നെയായിരുന്നു. തോൽവികളിൽപ്പോലും നിരാശകൂടാതെ സധൈര്യം പോരാടി ജയഘോഷം കണ്ടിട്ടുള്ളവനാണ്. ഒരു കുറവും അദ്ദേഹം അനുഭവിക്കേണ്ടിവന്നിട്ടില്ല.

ആത്മീയപ്രകാരവും അദ്ദേഹം ഒരു മഹാനും യാതൊരു കറയും കുറവും ഇല്ലാത്തവനും ആയിരുന്നു എന്നാണ് നമ്മുടെ അഭിപ്രായം. പലർക്കും അത് അറിയുന്നതിന് സാധിച്ചിട്ടില്ല. കാരണം അദ്ദേഹം അത് അശ്ശേഷം ഭാവിക്കുന്ന ആളല്ലായിരുന്നു എന്നുള്ളതാണ്. നമ്മുടെ കർത്താവ് ഉഗ്രമായി ശപിച്ചിട്ടുള്ള കപടഭക്തിയുടെ നിഴൽപോലും അദ്ദേഹത്തിന് ഇല്ലായിരുന്നു. നമ്മൾ ആരോടടുത്ത് ഇടപഴകുന്നുവോ അവരുടെ ജീവിതരഹസ്യങ്ങൾ നമുക്ക് ഗ്രഹിപ്പാൻ സാധിക്കുന്നതാണല്ലോ. നാം ചെറുപ്പം മുതൽ അദ്ദേഹത്തോടുകൂടെ താമസിച്ചിട്ടുള്ളവനും അടുത്ത് പെരുമാറിയിട്ടുവനും അത്രേ. ദൈവത്തിന് ഇഷ്ടമുള്ള നടപടികള

ല്ലാതെ അദ്ദേഹത്തിന്റെ ആത്മീയ ജീവിത്തിൽ നാം കണ്ടിട്ടില്ല. ആത്മീയകാര്യങ്ങളിൽ അദ്ദേഹം എത്രയും ക്രമവും നിഷ്ഠയും ഉള്ളവനായിരുന്നു എന്നതിന് നാം ദൃക്സാക്ഷിയാണ്. നിത്യവും ഉള്ള വേദവായന, യാമങ്ങൾതോറും-വിശിഷ്യാ പാതിരാത്രിക്കുപോലും-ഉള്ള നമസ്കാരങ്ങൾ, നോമ്പാചരണം എന്നിവ ഒക്കെയും കഴിഞ്ഞ വെള്ളിയാഴ്ച പ്രഭാതംവരെ നിർവിഘ്നം അദ്ദേഹം അനുഷ്ഠിച്ചുവന്നു. രോഗശയ്യയിലായി സംസാര ശേഷി ക്ഷയിച്ചിട്ടും യാമങ്ങളിൽ അദ്ദേഹം കുരിശുവരച്ച് നമസ്കരിക്കുമായിരുന്നു. വിശുദ്ധസഭയുടെ വിശ്വാസചാരങ്ങളെപ്പറ്റിയുള്ള അറിവിൽ അദ്ദേഹം അദ്വിതീയനായിരുന്നതുപോലെതന്നെ അവയുടെ അനുഷ്ഠാനങ്ങളിലും ഒട്ടും പിന്നോക്കമായിരുന്നില്ല. സുറിയാനിഭാഷ, കാനോൻ, സഭാചരിത്രം എന്നിവയിൽ അദ്ദേഹത്തെപ്പോലെ ഓർമ്മ ശക്തിയോടുകൂടി പാണ്ഡിത്യം മറ്റാർക്കുള്ളു? അദ്ദേഹം ഒരു വലിയ മല്പാനായിരുന്നു. ബലഹീനനായ നാം അദ്ദേഹത്തിന്റെ ശിഷ്യനാണ്. അദ്ദേഹത്തിന്റെ കബറടക്കം ഇന്നു നടക്കുന്നത് അത്ഭുതകരമായിരിക്കുന്നു. വലിയ നോമ്പിലെ ആദ്യ ശനിയാഴ്ചയായ ഇന്ന്-ഭൂലോകമല്പാനായ മാർ അപ്രേമിന്റെ ഓർമ്മ ദിവസമായ ഇന്ന്-മലങ്കരയുടെ വലിയ മല്പാൻ ദിവംഗതനായിരിക്കുന്നു. നമ്മുടെ കർത്താവിനുവേണ്ടി രക്തസാക്ഷിമരണം വരിച്ച മാർ തേവോദോറോസ് സഹദായുടെ ഓർമ്മ ദിവസമായ ഇന്ന് കൊല്ലപ്പെട്ട സഹദാ എന്ന പേരിന് അർഹത ഇല്ലെങ്കിലും അതുപോലെയുള്ള പല പീഡകൾ സഭയ്ക്കുവേണ്ടി സഹിക്കയാൽ “മൌദ്യോനാ” എന്ന നാമത്തിന് യോഗ്യനായി ത്തീർന്നിരിക്കുന്ന നമ്മുടെ മെത്രാച്ചൻ കബറടക്കപ്പെടുന്നു. എന്ന് മാത്രമല്ല വലിയ നോമ്പിൽ ശനി, ഞായർ ഈ ആഴ്ചകൾ ഒഴിച്ചുള്ള ദിവസങ്ങളിൽ വിശുദ്ധകുർബ്ബാന അനുഷ്ഠിക്കാൻ സഭ അനുവദിക്കുന്നില്ല. ആ രണ്ടുദിവസങ്ങളിൽ അർപ്പിക്കണമെന്ന് നിർബന്ധവുമാണ്. അദ്ദേഹം മരിച്ചു പോയി എന്ന വാർത്ത എങ്ങനെയോ പ്രചരിച്ചു പോയ മിനിയാന്ന് അദ്ദേഹം കാലചെയ്തിരുന്നു എങ്കിൽ വിശുദ്ധകുർബ്ബാനാനന്തരം സംസ്ക്കരിക്കപ്പെടുന്നതിനുള്ള ഭാഗ്യം അദ്ദേഹത്തിന് നഷ്ടപ്പെടുമായിരുന്നു. യാതൊരു ചേഷ്ടയോ ഗോഷ്ടിയോ കൂടാതെ നാഴിക മണിയുടെ പെൻഡുലം ചലനരഹിതമാകുന്നതുപോലെ ആണ് അദ്ദേഹത്തിന്റെ ശ്വാസം നിന്നത്. അതിന് വളരെ മുൻപു മുതൽ ഞങ്ങൾ പ്രത്യേക പ്രാർത്ഥനകളും ഗാനങ്ങളും ചൊല്ലിക്കൊണ്ടിരുന്നു. വിശ്വാസപ്രമാണം ചൊല്ലി ത്തീർന്നപ്പോൾ കൃത്യം പന്ത്രണ്ടുമണിക്ക് മിശിഹാതമ്പുരാൻ ലോകരക്ഷയ്ക്കുവേണ്ടി ക്രൂശിക്കപ്പെട്ട വെള്ളിയാഴ്ച ദിവസത്തിലും ആ നാഴികയിലും അദ്ദേഹം കർത്താവിൽ നിദ്രപ്രാപിച്ചു. കൂടാതെ ഒരാൾ മരിച്ചാൽ അതിന്റെ മൂന്ന്, ഒൻപത്, മുപ്പത് എന്നീ ദിവസങ്ങളിൽ ആ ആൾക്കു വേണ്ടി ബലി അർപ്പിക്കണമെന്നാണല്ലോ സഭയുടെ കല്പന. നമ്മുടെ മെത്രാച്ചൻ ഇന്നലെ കാലംചെയ്തുകൊണ്ട് മേൽപറഞ്ഞ മൂന്ന് ദിവസങ്ങളിലും നമ്മുടെ സഭയിലുള്ള സകല പള്ളികളിലും കുർബ്ബാനയിൽ അദ്ദേഹത്തെ ഓർക്കുന്നതിന് സൗകര്യമുണ്ടായിരിക്കുന്നു. ഇവ ഒക്കെയും അത്ഭുതകരമല്ലയോ? ദൈവത്തിന്റെ പരിശുദ്ധന്മാരെ നാം ഇങ്ങനെയാണ് തിരിച്ചറിയേണ്ടത്. ആകയാൽ ഇദ്ദേഹത്തിന്റെ മരണംമൂലം നമ്മുടെ സഭയ്ക്ക് ഒരു വലിയ പുണ്യവാളൻ നഷ്ടപ്പെട്ടിരിക്കുന്നു. നമ്മുടെ നഷ്ടം വലുതാണ്. നമ്മുടെ പണ്ഡിതനായ മല്പാൻ ഇന്ന് കാലം ചെയ്തിരിക്കുന്നു. നമ്മുടെ ഈ വിശുദ്ധ പിതാവ് ഇന്ന് എടുത്തുകൊള്ളപ്പെട്ടിരിക്കുന്നു. കണ്ടാലും യിസ്രായേലിൽ ഒരു വലിയ രാജാവ് ഇന്ന് വീണിരിക്കുന്നു. ഇതുവരെ അദ്ദേഹം നാം ഏവരെയും തന്റെചിറകുകളിൻ കീഴിൽ കാത്തുകൊണ്ടു. അദ്ദേഹം നമ്മോട് സഹതാപമുള്ളവനാകയാൽ ദൈവസന്നിധിയിൽ നമുക്കുവേണ്ടി മുട്ടിപ്പായി മദ്ധ്യസ്ഥത നടത്തുമെന്ന് നമുക്ക് സമാശ്വസിക്കാം. നീതിമാന്റെ പ്രാർത്ഥനയുടെ ശക്തി വലുതാണല്ലോ. അദ്ദേഹം ഏതെല്ലാം തത്വങ്ങളെയും പ്രമാണങ്ങളെയും മുൻനിർത്തി പോരാടിയോ അവയെ സംരക്ഷിച്ചു പോരേണ്ട ചുമതല നാമേവർക്കും ഉണ്ട്. “നിങ്ങൾ എന്നെ സ്നേഹിക്കുന്നു എങ്കിൽ എന്റെ കല്പനകൾ അനുഷ്ഠിപ്പിൻ” എന്ന് നമ്മുടെ കർത്താവ് തന്റെ ശിഷ്യന്മാർക്ക് കൊടുത്ത അന്ത്യസന്ദേശ പ്രകാരം നമ്മുടെ ഈ വലിയ മെത്രാച്ചനോട് നമുക്കുള്ള സ്നേഹത്തെ പ്രത്യക്ഷപ്പെടുത്തേണ്ടത് അദ്ദേഹത്തെ ദർശനങ്ങളിൽ നിന്ന് വ്യതിചലിക്കാതെ ധൈര്യസമേതം പുരോഗമനം ചെയ്യുന്നതിനാൽ ആയിരിക്കണം എന്ന് നാം നിങ്ങളെ അനുസ്മരിപ്പിച്ചുകൊള്ളുന്നു.

ഒരാശ്വാസം നമുക്കുണ്ട്. “ഞാൻ നല്ല പോർ പൊരുതു. ഓട്ടം തികച്ചു. വിശ്വാസത്തെ കാത്തു. ഇനി നീതിയുടെ കിരീടം എനിക്കായി വെച്ചിരിക്കുന്നു. ആയത് നീതിയുള്ള ന്യായാധിപതിയായ കർത്താവ് ആ ദിവസം എനിക്ക് തരും” എന്ന് പൗലോസ് ശ്ലീഹ തന്നെക്കുറിച്ചു തന്നെ പറഞ്ഞിരിക്കുന്ന വചനം നമ്മുടെ വിശുദ്ധ പിതാവിനെപ്പറ്റി എത്രയും ചേർച്ചയായിരിക്കുന്നു എന്നതുതന്നെ. “അദ്ദേഹം നമുക്ക് വേണ്ടി പ്രാർത്ഥിക്കും”.

❐

# 1653 ലെ കൂനൻ കുരിശുസത്യം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭാഗത്തുനിന്നുള്ള പ്രതിപതനങ്ങൾ – 4

ഫാ. ഡോ. റ്റി. ഐ. വർഗീസ്

**C. ഓർത്തഡോക്സ് കാഴ്ചപ്പാടിൽ കൂനൻ കുരിശുസംഭവത്തെപ്പറ്റിയുള്ള പ്രതിപതനങ്ങൾ**

1. മുൻഭാഗത്തു പ്രദർശിപ്പിച്ചിരിക്കുന്ന ഓർത്തഡോക്സ് ലേഖകരുടെ ഉദ്ധ്യതങ്ങളിൽ നിന്നും 1653 ലെ കൂനൻ കുരിശുസത്യത്തെ പറ്റി ഈ വിധം ചില കാര്യങ്ങൾ നിശ്ചയമായും പറയാവുന്നതാണ്.

1653 ലെ കൂനൻ കുരിശുസത്യം യഥാർത്ഥമായും നടന്ന ഒരു ചരിത്രസംഭവം തന്നെയാണ് എന്ന സത്യം റോമൻ കത്തോലിക്കരുൾപ്പെടെ എല്ലാ ആധുനിക ചരിത്രകാരന്മാരും അംഗീകരിക്കുന്നു. അതിലേക്ക് നയിച്ച കാരണങ്ങളെ പറ്റിയും ഏകദേശം അവർ അഭിപ്രായ ഐക്യം പുലർത്തുന്നുണ്ട്. എന്നാൽ അവിടെയെടുത്തതായ പ്രതിജ്ഞയെപറ്റിയും അതിന്റെ അർത്ഥത്തെപറ്റിയും അവരുടെ നിലപാടുകളിൽ സാരമായ വ്യത്യാസങ്ങൾ കാണുന്നുണ്ട്. ഇതുപോലെ തന്നെ ഇതിനുശേഷവും നടന്ന സംഭവങ്ങളെ പറ്റിയുള്ള വിശകലനങ്ങളിലും വ്യത്യാസമുണ്ട്.

പൊതുവിൽ റോമൻ കത്തോലിക്കാ സഭയോടും അതിന്റെ നേതൃത്വത്തോടും അനുകൂല നിലപാട് സ്വീകരിച്ചുവരുന്ന ഒരു സമീപനമാണ് റോമൻ കത്തോലിക്കാ ചരിത്രകാരന്മാർ നിലനിർത്തുവാൻ ആഗ്രഹിച്ചിരുന്നത്. അവരുടെ വീക്ഷണത്തിൽ കൂനൻ കുരിശുസത്യം നടന്നത് ഉദയംപേരൂർ സുന്നഹദോസിന്റെയും പോർട്ടുഗീസ് ആധിപത്യത്തിന്റെ മറവിൽ അരങ്ങേറിയ ജെസ്വീത്ത് സഭാ ഭരണത്തിന്റെയും അതിൽ പ്രത്യേകിച്ച് ജെസ്വീത്ത് ആർച്ചുബിഷപ്പായ ഗാർസിയായുടെ നേതൃത്വത്തിലരങ്ങേറിയ ദുർഭരണത്തിന്റെയും അനന്തരഫലമായിരുന്നു. മാർത്തോമ്മാ ക്രിസ്ത്യാനികളെ പൗരസ്ത്യസഭാ പാരമ്പര്യങ്ങളിൽ നിന്നും വേർപെടുത്തി പാശ്ചാത്യ ലത്തീനീകരണത്തിനു വിധേയമാക്കി എന്നു മാത്രമല്ല ലത്തീൻ മെത്രാന്മാരുടെ കർക്കശമായ കേന്ദ്രീകൃത സഭാഭരണത്തിനും വിധേയമാക്കി. ഇതിന്റെ ഫലമായി തദ്ദേശീയ സഭാഭരണസംവിധാനങ്ങൾ നാമാവശേഷമാക്കി. അതിൽ പ്രത്യേകിച്ചും അർക്കദിയാക്കോൻ കേന്ദ്രീകരിച്ചുള്ള പാരമ്പര്യാധിഷ്ഠിത മലങ്കര സഭയുടെ സഭാഭരണത്തിന് സ്ഥാനമില്ലാതെയായി. അതുകൊണ്ട് കൂനൻ കുരിശുസത്യമെന്നത് അവരുടെ അഭിപ്രായത്തിൽ ജസ്വീത്ത ദുർഭരണത്തിനെതിരായ പ്രതികരണം മാത്രമാണെന്നും റോമൻ കത്തോലിക്കാ സഭയേയോ റോമൻ പാപ്പായേയോ തള്ളി പറയുന്ന ഒന്നല്ല അത് എന്നുമാണ്.

എന്നാൽ ഓർത്തഡോക്സ് വീക്ഷണത്തിൽ ഈ നിലപാട് സാധൂകരിക്കുന്നില്ല. അവരുടെ വീക്ഷണത്തിൽ പോർട്ടുഗീസ് ആധിപത്യവും അതിൽ ഉൾപ്പെട്ടിരുന്ന ജസ്വീത്ത ദുർഭരണവും അവരൊക്കെ പ്രതിനിധീകരിച്ചിരുന്ന റോമൻ കത്തോലിക്കാ സഭാ പാരമ്പര്യവും റോമാപോപ്പിന്റെ ആധിപത്യവുമൊക്കെ തള്ളിക്കളഞ്ഞു ഉപേക്ഷിക്കുന്ന നിലപാടാണ് കൂനൻ കുരിശുസത്യത്തിൽ പ്രകടിപ്പിച്ചത് എന്നാണ്. പൗരസ്ത്യ സുറിയാനി സഭാപാരമ്പര്യത്തിലും തദ്ദേശീയമായി അർക്കദിയാക്കോന്റെ ഭരണത്തിലും സ്വതന്ത്രമായി നിലനിന്നിരുന്ന മലങ്കര സഭയെ പോർട്ടുഗീസുകാരുടെ കൊളോണിയൽ പ്രതാപമുപയോഗിച്ചു ഉപായത്തിലും ഭീഷണിപ്പെടുത്തിയും റോമൻ കത്തോലിക്കാ പാപ്പായുടെയും സഭയുടെയും കീഴിൽ കൊണ്ടുവരികയാണ് ഉദയംപേരൂർ സുന്നഹദോസ് വഴി ചെയ്തത്. ഇതിൽ പ്രധാനപങ്കുവഹിച്ചത് ജസ്വീത്തരായിരുന്നു. ഇതിനെതിരായ വിപ്ലവമാണ് 1653 ൽ അരങ്ങേറിയത്. ജസ്വീത്തരെ തള്ളിപറയുന്നനിലപാടാണ് ഇവിടെ പ്രകടിപ്പിച്ചതെങ്കിലും അതിൽ അന്തർഭവിച്ചിരിക്കുന്ന വസ്തുത റോമൻ സഭയുടെ ആധിപത്യത്തെ മൊത്തത്തിൽ തള്ളിപറഞ്ഞതാണ്. എല്ലാ ഓർത്തഡോക്സ് എഴുത്തുകാരും ഏകസ്വരത്തിൽ അവകാശപ്പെടുന്നത് കൂനൻ കുരിശുസത്യത്തിൽ സംഭവിച്ചത് "<u>സന്തതിയുള്ള കാലം വരെ മാർത്തോമ്മാ ക്രിസ്ത്യാനികൾ റോമാ വിശ്വാസം സ്വീകരിക്കുകയോ മാർപാപ്പയുടെ അധികാരത്തിനു വിധേയരാവുകയോ ചെയ്യുകയില്ല. തോമ്മാ അർക്കദിയാക്കോനെ മാത്രമേ തങ്ങളുടെ നേതാവായി അംഗീകരിക്കയുള്ളൂ</u>" എന്ന സ്വാതന്ത്ര്യപ്ര

ഖ്യാപനമാണ്. അതുകൊണ്ട് കൂനൻ കുരിശു സത്യമെന്നത് മലങ്കരയിലെ മാർത്തോമ്മാ ക്രിസ്ത്യാനികൾ 1599 മുതൽ 1653 വരെയുള്ള 54 വർഷത്തോളം നീണ്ടുനിന്ന റോമൻ കത്തോലിക്കാ സഭയുടെ അധീശത്വത്തിൽ നിന്നും 1653 ൽ സ്വയമേ സ്വാതന്ത്ര്യം വീണ്ടെടുത്ത് പ്രഖ്യാപിച്ച വിജ്ഞാപന പ്രതിജ്ഞയാണ്.

2. എല്ലാവരും നിഷ്പക്ഷമായി സമ്മതിക്കുന്ന ഒരു വസ്തുത ഈ സംഭവത്തിനുശേഷം കുറെ സമയത്തേക്ക് മാർത്തോമ്മാ ക്രിസ്ത്യാനികളിൽ നിന്നും കാര്യമായിട്ട് ആരും തന്നെ റോമൻപക്ഷത്ത് നിലനിന്നില്ല എന്നതാണ്. ആർച്ച് ബിഷപ്പ് ഗാർസിയായെ എല്ലാവരും പാടെ ഉപേക്ഷിച്ചു കളഞ്ഞിരുന്നു. ഈ ബഹളം സംഭവം നടന്ന സ്ഥലത്ത് മാത്രമല്ല ഉണ്ടായിരുന്നത്. അന്നത്തെ മഹാഇടവകയിൽ ഉണ്ടായിരുന്ന എല്ലാ പള്ളികളിലും കൂടി നാനൂറുപേർ നീക്കി ബാക്കിയുണ്ടായിരുന്ന സകല സുറിയാനി ക്രിസ്ത്യാനികളും റോമാനുകത്തെ എറിഞ്ഞു കളഞ്ഞു. .. ഇതിൽ നിന്നും വ്യക്തമാകുന്നത് ഈ സംഭവത്തിൽ മലങ്കരയിലെ എല്ലാവരും പങ്കുചേർന്നിരുന്നു എന്നും വളരെ ആവേശത്തോടും പ്രതിബദ്ധതയോടും ആയിരുന്നു എന്നുമാണ്. അർക്കദിയാക്കോനെ സംബന്ധിച്ചിടത്തോളം ഇത് വലിയോരു സംഭവവും വിജയവുമായിരുന്നു. അനിഷേധ്യമായി അദ്ദേഹത്തിന്റെ നേതൃത്വത്തെ സമൂഹം ഒന്നടങ്കം അംഗീകരിക്കുകയുണ്ടായി. സാധാരണഗതിയിൽ അന്നത്തെ രാഷ്ട്രീയ മതപരമായ ചുറ്റുപാടിൽ നടക്കുക സാധ്യമല്ലാത്ത ഒരു മഹാസംഭവമായിരുന്നു അത്. റോമൻ കത്തോലിക്കാ അധികാരികൾ പോലും പ്രതീക്ഷിക്കാത്ത ഒരു പ്രതികരണമാണ് ഇവിടെ കണ്ടത്.

ഈ സംഭവത്തിനുശേഷം നടന്ന രണ്ടു സംഭവങ്ങൾ സുറിയാനി ക്രിസ്ത്യാനികളുടെ ആവേശത്തെയും സഹകരണത്തെയും കാര്യങ്ങൾ പ്രാവർത്തികമാക്കി തീർക്കുവാനുള്ള കാര്യപ്രാപ്തിയെയും വിളിച്ചറിയിക്കുന്നുണ്ട്. ഫെബ്രുവരിയിൽ ഇടപ്പള്ളിയിൽ വച്ചു നടന്നതായ സംഭവമാണ് അവയിൽ ഒന്നാമത്തേത്. തോമാ അർക്കദിയാക്കോനെ തങ്ങളുടെ നേതാവും ഭരണകർത്താവുമായി സമൂഹം പ്രഖ്യാപിച്ചു എന്നു മാത്രമല്ല ഭരണകാര്യങ്ങളിൽ സഹായിക്കുവാൻ വേണ്ടി ഒരു ആലോചനാസമിതിയെ പ്രഗൽഭരായ നാലു പട്ടക്കാരെ തെരഞ്ഞെടുത്ത് നിയമിച്ചാക്കി നിലവിൽ വരുത്തി. പറമ്പിൽ ചാണ്ടിയും അവരിലൊരാളായിരുന്നു.

രണ്ടാമത്തെ സംഭവം മെയ് 22 ആലങ്ങാട്ട് വച്ച് നടന്നതാണ്. അവിടെ വച്ച് പന്ത്രണ്ടു പട്ടക്കാർ തോമാ അർക്കദിയാക്കോനെ മാർത്തോമ്മാ ഒന്നാമൻ എന്ന സ്ഥാനപ്പേരിൽ എപ്പിസ്കോപ്പൽ സ്ഥാനത്തേക്കുയർത്തി ഈ പന്ത്രണ്ടു പേരിൽ ചാണ്ടിയുൾപ്പെടെ മാർത്തോമ്മായുടെ ആലോചനാസമിതിയിൽ പെട്ട നാലുപട്ടക്കാരും തീർച്ചയായും ഉണ്ടായിരുന്നു. ഇവരിൽ കടവിൽ ചാണ്ടിയും പറമ്പിൽ ചാണ്ടിയുമൊക്കെ മാർത്തോമ്മയെ ഉപേക്ഷിച്ചു മറുകണ്ടം ചാടിയെങ്കിലും മാത്രമല്ല നിരന്തരം മാർത്തോമ്മായേയും കൂടെയുള്ളവരേയും റോമാക്കാരോടു ചേർന്നുനിന്നുകൊണ്ടു ഉപദ്രവിക്കുന്ന പ്രവർത്തനരീതിയാണ് അവലംബിച്ചതെങ്കിലും ഇവരും ഈ പ്രക്രിയകളിലൊക്കെ സജീവപങ്കാളിയായിരുന്നവരാണ്. ഇവർ മറുകണ്ടം ചാടിയതാണ് സമൂഹത്തിന്റെ പിളർപ്പിന്റെ സുപ്രധാനകാരണങ്ങൾ എന്നതിൽ തർക്കമില്ല. എന്തുകൊണ്ടവർ ഈ വിധം ചെ യ്തു. പ്രലോഭനങ്ങളും ദ്രവ്യാഗ്രഹങ്ങളുമല്ലാതെ വേറൊന്നുമായിരുന്നില്ല. നഷ്ടപ്പെട്ടുപോയ റോമൻ കത്തോലിക്കാ പ്രതാപത്തിനും ആധിപത്യത്തിനും മാർത്തോമ്മാ ക്രിസ്ത്യാനികളുടെ ഇടയിൽ ഇടമുണ്ടാക്കി കൊടുത്തത് ഇവരുടെ സംഭാവനയാണ്. എല്ലാ അടവുകളും പ്രയോഗിച്ചിട്ട് ഫലപ്രദമാകാതെ വന്നിടത്ത് പണം വാരിയെറിഞ്ഞുപിടിക്കുക എന്നത് റോമൻ കത്തോലിക്കാ സഭാ നേതൃത്വത്തിന്റെ ഒരു പാരമ്പര്യമാണ്. അതിവിടെ പ്രയോഗിച്ച് അതിൽ ചാണ്ടിമാർ വീണു എന്നാണ് നിശ്ചയമായും ധരിക്കാവുന്നത്. അതുകൊണ്ടാണ് തുടർന്നുള്ള വിഭജനവും പ്രതികാരവാഞ്ചയും ചെളിവാരിയെറിയലുമെല്ലാം.

3. അഹത്തള്ളാ എന്ന പേരുള്ള ഒരാളുടെ വരവും ബന്ധനവും മുക്കിക്കൊല്ലലും ഒക്കെയാണ് കൂനൻ കുരിശുസത്യത്തിനുള്ള ആസന്ന കാരണമായി ഓർത്തഡോക്സ് ലേഖകൻ കാണുന്നത്. ഇദ്ദേഹം ആരായിരുന്നു എവിടെനിന്നു വന്നു അദ്ദേഹത്തിനു മലങ്കര സഭമേൽ എന്തധികാരമാണ് അത് ആരു കൊടുത്തു എന്നീ ചോദ്യങ്ങൾ ഉയർത്താമെങ്കിലും ഓർത്തഡോക്സ് ലേഖകരിൽ ആധുനികർ ഒഴികെയുള്ളവരുടെ അഭിപ്രായം ഇദ്ദേഹം അന്ത്യോഖ്യ പാത്രിയർക്കീസായിരുന്നു എന്നതാണ്. ഏത് അന്ത്യോഖ്യ പാത്രിയർക്കീസ് എന്ന ചോദ്യത്തിന് സുറിയാനി അന്ത്യോഖ്യ പാത്രിയർക്കീസ് എന്നാണ് പലരും ഉത്തരം നൽകുന്നതെങ്കിലും ഇതിനു ചരിത്രപരമായി യാതൊരു വിലയും നൽകാവുന്നതല്ല. കാരണം ഇങ്ങനെയുള്ള ഒരു പാത്രിയർക്കീസ് അന്ത്യോഖ്യയിലെ യാക്കോബായ പാത്രിയർക്കീസന്മാരിൽ ഇല്ലായെന്നതാണ്. റോമൻ ചരിത്രകാരന്മാർ പറയുന്നത് റോമുമായി ചേർന്ന ഒരു അന്ത്യോഖ്യൻ മെത്രാനാണ് എന്നാ

ണ്. ഇതും വിശ്വസനീയമായി തോന്നുന്നില്ല. ഒരു അന്ത്യോഖ്യൻ മെത്രാനാകട്ടെ പാത്രിയർക്കീസാകട്ടെ യാതൊരുവിധ ബന്ധവും അവരുമായിട്ട് ഇതേവരെയില്ലാതിരുന്നതും പൗരസ്ത്യ സുറിയാനി സഭാപൈതൃകത്തിൽ മാത്രം നിലനിന്നുവന്നിരുന്നതായ മലങ്കര സഭയിലേക്കു കടന്നുവരികയെന്നുള്ളത് അസ്വാഭാവികം തന്നെ. 1665 മുതൽ മാത്രമാണല്ലോ അന്ത്യോഖ്യ ബന്ധം മലങ്കര സഭ തുടങ്ങുന്നതുതന്നെ. ഏതായാലും അന്ത്യോഖ്യയിൽനിന്നുള്ള ആരുമല്ല അഹത്തള്ളാ എന്നു സ്പഷ്ടം.

ആരുതന്നെയായാലും ഇദ്ദേഹത്തിന്റെ വരവും അതേപറ്റിയുള്ള കോളിളക്കങ്ങളും മലങ്കരയിൽ പ്രത്യാഘാതങ്ങൾ സൃഷ്ടിച്ചു എന്നതിൽ രണ്ടുപക്ഷമില്ല. റോമൻ കത്തോലിക്കാ ആധിപത്യത്തിന്റെ നാട്യവശങ്ങളെ അത് വല്ലാതെ ഇളക്കി മറിച്ചു. അതിൽ നിന്നും റോമൻ കത്തോലിക്കാ സഭയ്ക്ക് പരിപൂർണ്ണമായ വിമോചനം കിട്ടിയില്ല എന്നത് ഒരു ചരിത്രയാഥാർത്ഥ്യമാണ്.

അഹത്തള്ളായുടെ കഥ മുതലുള്ള പലതും സങ്കല്പങ്ങളും കെട്ടുകഥകളുമൊക്കെയാണ് എന്ന് സമ്മതിക്കേണ്ടി വരുമെങ്കിലും പോർട്ടുഗീസുകാരുടെ അക്രമങ്ങളിൽ കഴിഞ്ഞിരുന്ന മലങ്കരയിലെ ക്രിസ്ത്യാനികൾക്ക് ഈ സംഭവം വിമോചനത്തിനു വഴിയൊരുക്കി എന്നത് ഒരു നിസാര കാര്യമല്ല. റോമൻ കത്തോലിക്കാ സഭയുടെ ആധിപത്യപ്രവണതകളുടെ ആവേശത്തിൽ മലങ്കര സഭയ്ക്കനുഭവപ്പെട്ട ദുരിതങ്ങൾക്ക് കാരണക്കാർ റോമൻ കത്തോലിക്കാ സഭയും അതിലെ അധികാരികളുമാണ്. അതുകൊണ്ട് മലങ്കര സഭയിൽ അനുഭവപ്പെട്ട വിഭജനങ്ങളും അവർ മൂലമാണ് നടന്നത്. അതിന്റെ കുറ്റം അവർ തന്നെയാണ് ഏല്ക്കേണ്ടത്. അതിനാരെയും പഴി ചാരി ന്യായീകരിക്കുന്നതിൽ അർത്ഥമില്ല.

പൗരസ്ത്യ സുറിയാനി സഭാബന്ധം വീണ്ടെടുത്തു പുനഃസ്ഥാപിക്കാനാണ് കൂനൻ കുരിശു സംഭവത്തിലൂടെ ആഗ്രഹിച്ചത് എന്നത് സ്പഷ്ടമായ ഒരു സംഗതിയാണ്. എന്നാൽ ഈ തത്വം നിലനിർത്തുന്നതിൽ മാർത്തോമ്മാ ക്രിസ്ത്യാനികൾ വേണ്ടുവോളം വിജയിച്ചില്ല എന്നതാണ് പരമാർത്ഥം. മാർത്തോമ്മാ ഒന്നാമന്റെ നേതൃത്വത്തിൽ നിലനിന്നവർ അവസാനം ഗതിമുട്ടിയ അവസരത്തിൽ അന്ത്യോഖ്യൻ ബന്ധം തങ്ങൾ നിലനിന്നുവന്ന സുറിയാനി സഭാബന്ധമേതെന്നുള്ളത് വ്യക്തമായി മനസ്സിലാക്കാതെ ആശ്ലേഷിക്കുകയായിരുന്നു ചെയ്തതു തന്നെ. റോമൻ കത്തോലിക്കരോടുള്ള വാശി തീർക്കലായിരുന്നു ഇതിന്റെ പിറകിലെ മാനദണ്ഡം. ഇതു ഹേതുവായിട്ട് സമൂഹത്തെ അതിന്റെ പരമ്പരാഗതമായ പൗരസ്ത്യ സുറിയാനി സഭാവ്യക്തിത്വത്തിലും ഭരണസമ്പ്രദായത്തിലും ശാക്തീകരിക്കുവാൻ കഴിഞ്ഞില്ല. അതിനുള്ള സംവിധാനങ്ങളും ലഭ്യമല്ലായിരുന്നു. അതുകൊണ്ട് വളരെ വിചിത്രമായ ഒരു കാലഘട്ടത്തിലേക്കും സഭാബന്ധത്തിലേക്കുമാണ് പ്രവേശിച്ചത്. ഒരു സുശക്തവും സാധുതയുമുള്ള എപ്പിസ്കോപ്പസി വളർത്തിയിരുന്നെങ്കിൽ നിലവിൽ വന്ന ചരിത്രഗതിയിൽ സാരമായ മാറ്റമുണ്ടാകുമായിരുന്നു. അതുകൊണ്ട് കൂനൻ കുരിശുവിപ്ലവം വഴിയായി സാരമായ നേട്ടങ്ങൾ മാർതോമ്മാ മെത്രാന്മാരുടെ ഭാഗത്തുനിന്നവരിൽ ഉണ്ടായി എന്നവകാശപ്പെടുവാൻ നിവൃത്തിയില്ല. കേവലം ഒരു വിഭജിതവിഭാഗമായി നിലനിൽക്കുവാനും റോമാക്കാരെ എതിർക്കുവാനും മാത്രമേ ഇവർ പരിശ്രമിച്ചിട്ടുള്ളൂ. അവയ്ക്കപ്പുറം സ്വതന്ത്രമായ വളർച്ചകൾ അവരിലുണ്ടായി എന്നു പറയുവാൻ നിവൃത്തിയില്ല. റോമൻ കത്തോലിക്കാ വിഭാഗമാകട്ടെ 1772 വരെ മാർതോമ്മാ മെത്രാന്മാരെ ചുമ്മാ മെത്രാന്മാർ എന്നു പരിഹസിച്ചുവരുന്ന ഒരു പാരമ്പര്യത്തിലാണ് നിലകൊണ്ടിരുന്നത്. ഇതിനിടയാക്കിയത് അവരും കൂടിയുള്ള കൂനൻ കുരിശു സംഭവത്തെ തുടർന്നുള്ള പ്രവർത്തനമായിരുന്നു എന്നു പറയാമെങ്കിലും ഈ നിലപാടിൽ കാര്യക്ഷമമായ വ്യതിയാനം വരുത്തുവാൻ കഴിഞ്ഞില്ല എന്നത് പ്രത്യേകം ശ്രദ്ധേയമാണ്. ഈ വെളിച്ചത്തിൽ കൂനൻ കുരിശുവിപ്ലവം മാർതോമ്മാ മെത്രാന്മാരുടെ വിഭാഗത്തെ അത്യന്തം ക്ഷീണിപ്പിക്കുന്ന ഒരവസ്ഥയിലേക്കാണ് നീക്കിയത്. ഈ വിപ്ലവത്തെ മലങ്കര സഭയുടെ പുരാതനമായ അന്ത്യോഖ്യ ബന്ധം പുനഃസ്ഥാപിക്കുവാനായിട്ടുള്ള പരിശ്രമമായിട്ടുപോലും ദുർവ്യാഖ്യാനവിധേയമായി തീർന്നിട്ട് ഇന്ന് ആ വിഭാഗത്തിന്റെ ഔദ്യോഗിക ലിഖിതങ്ങളിലും രേഖകളിലും കടന്നുകയറിയിട്ടുണ്ട്. മലങ്കര സഭ അതിന്റെ സ്വാതന്ത്ര്യം വീണ്ടെടുക്കുവാനാണ് ഈ സംഭവത്തിലൂടെ ആഗ്രഹിച്ചതെങ്കിലും അത് എത്രമാത്രം യാഥാർത്ഥ്യമായി തീർന്നു എന്നതും സംശയമാണ്. ഇന്ന് അന്ത്യോഖ്യൻ വ്യക്തിത്വത്തിലും ആ പാത്രിയർക്കീസിന്റെ അധീശത്വ അംഗീകരണത്തിലും കഴിഞ്ഞുകൂടുവാൻ സാഹസം കാണിച്ചുവരുന്ന ഈ വിഭാഗത്തിന് കൂനൻ കുരിശിന്റെ സന്ദേശം തീർത്തും ഒരു വൈരുദ്ധ്യം തന്നെയാണ്. റോമിനെ ഉപേക്ഷിച്ചു അന്ത്യോഖ്യയെ ആശ്ലേഷിക്കുവാനാണോ കൂനൻ കുരിശുസത്യം നടത്തിയത് എന്ന് ചോദിക്കുവാൻ ആരെങ്കിലും ശ്രമിച്ചാൽ അതിൽ പരിഭവിക്കേണ്ടതില്ല എന്നാണ് തോന്നുന്നത്.

## D. സമാപനം

കൂനൻ കുരിശുസത്യത്തെ പറ്റിയുള്ള പഠനം വെളിവാക്കുന്നത് ഉദയംപേരൂർ സുന്നഹദോസിന്റെ അനന്തരഫലമായിട്ടിതു സംഭവിച്ചു എന്നതാണ്. ഉദയംപേരൂർ സുന്നഹദോസ് റോമൻ കത്തോലിക്കരെ സംബന്ധിച്ചിടത്തോളം ഒരു വൻവിജയമായിരുന്നെങ്കിൽ കൂനൻ കുരിശുവിപ്ലവം മാർത്തോമ്മാ ക്രിസ്ത്യാനികളെ സംബന്ധിച്ചിടത്തോളം ഒരു വിജയവും റോമാക്കാർക്കെതിരായ വൻ തിരിച്ചടിയുമായിരുന്നു. പൗരസ്ത്യ സുറിയാനി സഭാ ബന്ധത്തിൽ കഴിഞ്ഞുവന്നിരുന്ന മാർത്തോമ്മാ ക്രിസ്ത്യാനികളെ രാഷ്ട്രീയവും മതപരവുമായ പോർട്ടുഗീസുകാരുടെ ബലമുപയോഗിച്ച് റോമൻ കത്തോലിക്കാ സഭാബന്ധത്തിലും പാപ്പായുടെ ആധിപത്യത്തിലും പോർട്ടുഗീസുകാരുടെ അധീനതയിലും ലത്തിനീകരണ പ്രക്രിയകളിലും കൊണ്ടുവന്നു. പോരാത്തതിന് ഈശോ സന്യാസസമൂഹത്തിൽപെട്ട മെത്രാന്മാരുടെ കർക്കശമേറിയ ഭരണാധിപത്യത്തിൻകീഴിലും. ഇതേ തുടർന്ന് പരമ്പരാഗതമായി മലങ്കരയിൽ നിലനിന്നിരുന്ന അർക്കദിയാക്കോന്റെ മേൽനോട്ടത്തിലുള്ള ഭരണസംവിധാനവും തകർക്കപ്പെട്ടു. തദ്ദേശീയ ഭരണസ്വാതന്ത്ര്യവും പൗരസ്ത്യ സുറിയാനി സഭാ വ്യക്തിത്വവും വീണ്ടെടുത്തു പുനഃസ്ഥാപിക്കുവാനും വൈദേശിക ഘടകങ്ങളായ റോമൻ കത്തോലിക്കാ ആധിപത്യത്തിന്റെ നുകങ്ങളെ വലിച്ചെറിയുവാനാണ് കൂനൻകുരിശു സംഭവത്തിലൂടെ ശ്രമിച്ചത്. എന്നാൽ റോമൻ കത്തോലിക്കരെ സംബന്ധിച്ചിടത്തോളം ഇത് പ്രതീക്ഷിക്കാത്ത ഒരു നിർണ്ണായകതിരിച്ചടിയും അങ്ങേയറ്റത്തെ അപമാനവുമായിരുന്നു. മാർത്തോമ്മാ ക്രിസ്ത്യാനികൾ തങ്ങളുടെ ശൗര്യം പ്രകടിപ്പിക്കാവുന്നതിൽ വിജയിച്ചുവെങ്കിലും പിന്നീട് ഒത്തൊരുമിച്ച് നിന്നുകൊണ്ടു തങ്ങളുടെ സത്യപ്രതിജ്ഞയിൽ അന്തർഭവിച്ചിരുന്ന ലക്ഷ്യം നേടിയെടുക്കുന്നതിൽ പരാജയപ്പെട്ടു. പൗരസ്ത്യ സുറിയാനി സഭാബന്ധം പുനഃസ്ഥാപിക്കുവാനോ കഴിഞ്ഞില്ല എന്നത് പോകട്ടെ സഭ വിഭജനവിധേയമായി തീർന്നിട്ടു ഒരു ഭാഗം റോമൻ കത്തോലിക്കാ ബന്ധത്തിലേക്ക് തിരികെ പോകുകയും വേറൊരു വിഭാഗം പാശ്ചാത്യ സുറിയാനി സഭാബന്ധത്തിൽ കാലൂന്നുകയും ചെയ്തു. തന്നെയുമല്ല ഇരുഭാഗങ്ങളും പരസ്പരം തല്ലികഴിയുന്ന ഒരു പാരമ്പര്യത്തിന് ആരംഭമിടുകയും ചെയ്തു. ഈ പ്രവണത നൂറ്റാണ്ടുകളോളം നിലനിൽക്കുകയും ഈ സമൂഹങ്ങളെ അത്യധികം ക്ഷയിപ്പിക്കുകയും ചെയ്തുവെന്നു മാത്രമല്ല ഇതിന്റെ മറവിൽ വിദേശീയ സഭാധികാരികളുടെ ആധിപത്യപ്രവണത ഒരു പടി മുറുകുകയും ചെയ്തു. ഒന്നിച്ചു റോമിന്റെ കീഴിൽ നിൽക്കുവാൻ വിസമ്മതിക്കുന്നുവെങ്കിൽ വിഭജിച്ചു തന്നെ അതു നിലനിൽക്കട്ടെ എന്ന തത്വമാണ് റോം ആവിഷ്ക്കരിച്ചു നടപ്പിലാക്കിയത്. അന്ത്യോഖ്യൻ ബന്ധവും ഈ തത്വം തന്നെയല്ലേ നടപ്പിൽ വരുത്തിയിരിക്കുന്നത്.

ഇതിനെതിരെ പോരാടി വിജയിക്കുവാനാകട്ടെ മാർത്തോമ്മാ ക്രിസ്ത്യാനികൾക്ക് ആവശ്യമായിരുന്നതുമായ സഭാപരമായ അടിസ്ഥാനവും അതിലധിഷ്ഠിതമായ സഭാവ്യക്തിത്വവും സഭാഭക്തിയും ആവേശഭരിതമല്ലാത്ത ഒരു നിലയിലുള്ളതു ഉണ്ടായിരുന്നില്ല. അതിന്റെ കാരണം നൂറ്റാണ്ടുകളുടെ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ സുറിയാനി അടിമത്തമായിരുന്നു.

❒

(തുടർച്ച..........പേജ് 12 സന്യാസപ്രസ്ഥാനത്തിന് ഒരാമുഖം - 4)

ധകരെ സാമ്പാദിക്കുകയും ചെയ്തു. പത്തു വർഷത്തെ ഏകാന്ത വാസത്തിനുശേഷം കല്ലുകൊണ്ട് ഉയർന്ന സ്തൂപങ്ങളുണ്ടാക്കി അതിൽ ഇരുന്നു പ്രാർത്ഥിക്കുവാൻ തുടങ്ങി. കൂടുതൽ കൂടുതൽ ഉയരങ്ങളുള്ള സ്തൂപങ്ങളിൽ വർഷം ചെല്ലുന്തോറും താമസിച്ച് അവസാനം 15 മീറ്റർ ഉയരമുള്ള സ്തൂപത്തിൽ അദ്ദേഹത്തിന്റെ മരണം വരെ വസിച്ചു. അനേകം അനുയായികൾ അദ്ദേഹത്തിനുണ്ടാകുകയും സ്തൂപ സന്യാസപ്രസ്ഥാനം ഇപ്രകാരം പത്താം നൂറ്റാണ്ടുവരെ തുടരുകയും ചെയ്തു.

സന്യാസപ്രസ്ഥാനത്തിൽ ഏറ്റം കർശനമായ ശിക്ഷണരീതി (Discipline) അവലംബിച്ചിരുന്നത്. സിറിയൻ സന്യാസപ്രസ്ഥാനമായിരുന്നു. സമൂഹസന്യാസത്തേക്കാൾ ഏകാന്ത സന്യാസ ജീവിതമായിരുന്നു ഇവിടെ പ്രബലപ്പെട്ടുവരുന്നത്. ആദിമകാലങ്ങളിൽ പിന്നീടുള്ള കാലഘട്ടങ്ങളിൽ ഈജിപ്തിലെ സമൂഹ സന്യാസത്തിന്റെ സ്വാധീനം മൂലം ഇവിടെയും അതു വളർന്നുവന്നുവെങ്കിലും ഏകാന്ത സന്യാസികളായിരുന്നു ഏതു കാലത്തും ഈ പാരമ്പര്യത്തിൽ ജനപ്രീതി നേടുകയും ഫലപ്രദമായി മനുഷ്യജീവിതത്തിൽ വ്യതിയാനം വരുത്തുവാൻ പ്രചോദനം നല്കുകയും ചെയ്തത്.

*(തുടരും....)*

# സന്യാസ പ്രസ്ഥാനത്തിന് ഒരാമുഖം-4

ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത

**(4) പേർഷ്യയിൽ**

അഫ്രഹാത്തിന്റെ കൃതികളിലും ക്രിസ്തീയ ജീവിത പടികളെക്കുറിച്ചു എഴുതിയിരിക്കുന്ന കൃതികളിലും പേർഷ്യയിലെ സന്യാസി പ്രസ്ഥാനത്തിനുണ്ടായ വ്യതിയാനത്തെ ദർശിക്കാവുന്നതാണ്. ബനയ്ക്യോമോ ബനേസ്ക്യോമോ എന്നിവ ഒരു വ്യക്തമായ സന്യാസപ്രസ്ഥാനങ്ങൾ (ഇന്നത്തെ പുരുഷന്മാരുടെ ആശ്രമവും സ്ത്രീകളുടെ മഠങ്ങളുംപോലെ) ആയി രൂപം പ്രാപിച്ചു. സുവിശേഷ പ്രവർത്തനങ്ങൾക്കു പുറമേ സഭാപ്രവർത്തനങ്ങളിൽ ശെമ്മാശ്ശന്മാരെയും ശെമ്മാശിനിമാരെയും ഇവർ സഹായിച്ചിരുന്നു. സാപ്പോർ രണ്ടാമന്റെ ഭരണകാലത്ത് (എ.ഡി. 309-379) ക്രിസ്തീയ പീഡനം രൂക്ഷമായി. ഇക്കാലത്തു ഏകാന്തവാസ സന്യാസ പ്രസ്ഥാനം (ഈഹിദോയൂസോ) വളരെ ശക്തമായി. സമൂഹ സന്യാസ പ്രസ്ഥാനവും ഇക്കാലത്തു പേർഷ്യയിൽ ഉടലെടുത്തു. വളരെ ചെറിയ ആശ്രമങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളു. എങ്കിലും അനേകം സന്യാസികൾ ഇക്കാലത്തു പീഡനത്തിൽ രക്തസാക്ഷികളായി ചരിത്രരേഖകൾ സാക്ഷിക്കുന്നു.

സാപ്പോറിന്റെ പിൻഗാമിയായ വഹിറാം നാലാമന്റെ കാലത്തോടു (388-399) പേർഷ്യയിലെ സന്യാസപ്രസ്ഥാനം വളർച്ചയുടെ ഒരു പുതിയ ഘട്ടത്തിലേക്കു എത്തി. ക്രിസ്തീയ മതപീഡനം അവസാനിപ്പിച്ചതോടെ സന്യാസപ്രസ്ഥാനം ആന്തരീക സമാധാനത്തിലും ബാഹ്യമായ വികസനത്തിലും വളർന്നു. മതബോധനത്തിനും, സുവിശേഷ ദൗത്യത്തിനുമുള്ള കേന്ദ്രങ്ങളായി ഓരോ പള്ളിയോടുമനുബന്ധിച്ചു സമൂഹസന്യാസാശ്രമങ്ങൾ ഉടലെടുത്തു. ബത്ഗർമ്മായിലെ മെത്രാപ്പോലീത്താ ആയി ഒരു സന്യാസി ശ്രേഷ്ഠനായിരുന്ന അകബ്ലാഹാ വാഴിക്കപ്പെട്ടതോടെ അഞ്ചാം നൂറ്റാണ്ടു മുതൽ സന്യാസ പ്രസ്ഥാനം സഭാരണത്തിന്റെ നിർണായക ശക്തിയായി മാറി. ഇതോടെ എപ്പിസ്ക്കോപ്പാമാരും കാതോലിക്കാമാരും സന്യാസികളിൽ നിന്നുമാത്രമായി തെരഞ്ഞെടുക്കപ്പെട്ടു തുടങ്ങി. മാർ ആഹായി (410-416) കാതോലിക്കാ ആയിക്കൊണ്ടുതന്നെ തന്റെ സഭാജീവിതം തുടർന്നു. ക്രിസ്തീയ പീഡയിൽ രക്തസാക്ഷി മരണം പ്രാപിച്ച പല ശ്രേഷ്ഠപിതാക്കന്മാരുടെ ശ്മശാന സ്ഥലത്ത് ആശ്രമങ്ങൾ ഇക്കാലത്തു സ്ഥാപിതമായി. മലകളുടെ മുകളിലും ഉയർന്ന പാറയുടെ മുകളിലും ആശ്രമങ്ങളും മഠങ്ങളും ഉയർന്നു വരുവാനുള്ള കാരണം സുരക്ഷിതത്ത്വ ഉദ്ദേശ്യം ആണ്. ഇവ തീർത്ഥാടന കേന്ദ്രങ്ങളായി അഞ്ചാം നൂറ്റാണ്ടിൽത്തന്നെ പ്രസിദ്ധമായി. മുസലിലെ മാർ മത്തായിയുടെ ആശ്രമങ്ങൾ ഇതിനു ഉത്തമ ഉദാഹരണങ്ങളാണ്.

അഞ്ചാം നൂറ്റാണ്ടിലെ പേർഷ്യൻ സന്യാസി പ്രസ്ഥാനത്തിന്റെ ആത്മിക ശക്തി അനുപമമായിരുന്നു. സമീപ ദേശങ്ങളിൽ മാത്രമല്ല വിദൂരദേശങ്ങളിലും ക്രിസ്തീയ വിശ്വാസം പ്രചരിപ്പിക്കുന്നതിനുള്ള ഇവരുടെ തീക്ഷ്ണത വിലമതിക്കത്തക്കതാണ്. തിഗ്രിസിലും മേദ്യയിലും മാത്രമല്ല അർമ്മീനിയയിലും ഇൻഡ്യയിലും ഇവർ പ്രേഷിത പ്രവർത്തനം നടത്തി. എല്ലാ സഭകളിലും എക്കാലത്തും ഫലപ്രദമായി മിഷനറി പ്രവർത്തനം നടത്തിയിട്ടുള്ളവരിൽ മുഖ്യപങ്കും സന്യാസിമാരായിരുന്നുവെന്നതു പേർഷ്യൻ സഭയെ സംബന്ധിച്ചും അന്വർത്ഥമാണ്. മതബോധന രംഗത്ത് ഇക്കാലത്തു പേർഷ്യയിലെ സന്യാസ പ്രസ്ഥാനം പ്രബലപ്പെട്ടിരുന്നുവെന്നതിന് ഉത്തമസാക്ഷികളാണ്. നർസായിയും (Narsai) അക്സനോയോയും (Aksenoya-later Philexinos of Mahbug) പേർഷ്യയിലെ സന്യാസിമാർ നടത്തിയിരുന്ന മതപാഠശാലയിൽ ഇൻഡ്യയിൽ നിന്നുള്ള ദാനിയേൽ എന്ന പുരോഹിതൻ പഠിച്ചിരുന്നതായും, മാർ കോമായി (Mar Komai) എന്നയാളിനെ പരിഭാഷകളിൽ സഹായിച്ചിരുന്നുവെന്നു തെളിവുണ്ട്. എഡേസ്സായിലേക്കു പിന്നീട് മാറ്റി സ്ഥാപിച്ച പേർഷ്യൻ സ്കൂൾ പ്രസിദ്ധമാണല്ലോ. അതിനുശേഷം നർസായി (Narsai) വീണ്ടും നിസിബിസിൽ ആരംഭിച്ച സ്കൂളും സന്യാസപ്രസ്ഥാനത്തിന്റെ ശക്തികേന്ദ്രമായി പ്രവർത്തിച്ചു.

**5. മെസൊപ്പൊത്തോമയിലും സിറിയായിലും**

അപ്രേമിന്റെകാലത്ത് ഇവിടെ നിലവിലിരുന്നതു പ്രധാനമായും വനാന്തരങ്ങളിലെ ഗുഹകളിൽ ഉണ്ടായിരുന്ന ഏകാന്ത സന്യാസികളായിരുന്നു. പരുപരുത്ത തോലും മരവുരിയും ധരിച്ചു കാട്ടു കിഴങ്ങും ഭക്ഷിച്ചു ജീവിച്ച ഇവർ ലോകസുഖസൗകര്യങ്ങൾ ത്യജിച്ചതിന്റെ അടിസ്ഥാനം

അവ ദൈവശത്രുവായ സാത്താന്റെ കരവിരുതുകളാണെന്നതിനാലാണ്. പ്രകൃതിയോടു താദാത്മ്യപ്പെട്ടുള്ള ജീവിതം ദൈവസാന്നിധ്യബോധം കൂടുതൽ ഉണ്ടാകുവാനുള്ള കാരണമാകുമെന്നവർ വിശ്വസിച്ചു. മഴ, മഞ്ഞ്, വെയിൽ ഇവയൊന്നും കണക്കാക്കാതെ തുറസ്സായ സ്ഥലത്ത് ഇരുപത് ദിവസം രാപകൻ വ്യത്യാസമില്ലാതെ നിന്ന നില്പിൽതന്നെ പ്രാർത്ഥിച്ച സന്യാസിമാർ ഇക്കാലത്തു സിറിയായിൽ ഉണ്ടായിരുന്നതായി നാസ്സിയാൻസിലെ വി. ഗ്രീഗോറിയോസ് രേഖപ്പെടുത്തുന്നു. ഈഹീദായക്കാർ (Solitaries) ഒനുവായർ (hermits) ആബിലേന്മാർ (mourners) എന്നീ ഏകാന്ത സന്യാസ പ്രസ്ഥാനങ്ങൾ ഗ്രീക്കുഭാഷയിലെ മെണൊക്കോസ് (Monk) എന്ന ഏക വ്യവസ്ഥയ്ക്ക് സമാന്തരമായി ഇക്കാലത്ത് ഇവിടെ ഉടലെടുത്തു. ആബീലേമാരുടെ സംഘനേതാവായിരുന്ന യൂലിയാനോസോബോയെക്കുറിച്ച് അപ്രേമിന്റെയും സ്വർണനാവുകാരൻ മാർ ഈവാനിയോസിന്റെയും പരാമർശനങ്ങൾ ശ്രദ്ധേയമാണ്. പൂർണ ദാരിദ്ര്യവും കർശന ഉപവാസവും ഇടവിടാതെയുള്ള പ്രാർത്ഥനയും ഒരിടത്തും സ്ഥിരതാമസമാക്കാതെയുള്ള നിത്യസഞ്ചാരവും അമ്പതു വർഷത്തെ അദ്ദേഹത്തിന്റെ സന്യാസ ജീവിതശൈലിയായിരുന്നു (+366 എ.ഡി.) സമാന സന്യാസ ജീവിതം നയിച്ചയാളായിരുന്ന ഏഡേസ്സയിൽ ജീവിച്ചിരുന്ന അബ്രാഹാം ക്വിദുനോയോ സമൂഹ സന്യാസ പ്രസ്ഥാനം (Cenobitism) സിറിയയിൽ ഉടലെടുത്തതു ഈജിപ്തിൽ നിന്നും സിറിയയിൽ വന്നു താമസിച്ച മയുമ (Majuma) എന്ന ഒരു സന്യാസി മുഖാന്തിരമാണെന്നാണു പണ്ഡിത മതം.

യൗവനത്തിൽത്തന്നെ സന്യാസം സ്വീകരിച്ച അപ്രേം ശെമ്മാശൻ ജന്മസ്ഥലമായ നിസിബിസിൽ നിന്നും എഡേസ്സായ്ക്കു 23 കി.മി. കിഴക്കുള്ള ആമിദിലെ ഗുഹകളിലും പിന്നീട് എഡേസ്സായിലുമായി തന്റെ ജീവിതം കഴിച്ചുകൂട്ടി. വനാന്തരങ്ങളിലെ ഏകാന്ത ജീവിതം സന്യാസത്തിന്റെ ശരിയായ മാർഗമായി ഇദ്ദേഹം അവലംബിച്ചിരുന്നു. ഇതിനെ രക്തസാക്ഷിത്വത്തിന്റെ രൂപഭേദമായി കണക്കാക്കി.. കർശന ജീവിതശൈലിയിലും വേദശാസ്ത്ര കലാസാഹിത്യ കൃതികളിൽകൂടിയും സിറിയൻ സന്യാസ പ്രസ്ഥാനത്തിന്റെ വളർച്ചയ്ക്ക് ഇദ്ദേഹം നല്കിയിട്ടുള്ള സംഭാവനകൾ അതുല്യങ്ങളാണ്.

വാലന്റിനിയസ് (364–378) ചക്രവർത്തിയുടെ കാലഘട്ടത്തിൽ സന്യാസപ്രസ്ഥാനം വളരെ പീഡനങ്ങളെ നേരിട്ടു വനാന്തത്തിൽ ജീവിച്ച സന്യാസികൾ ഭിന്നിപ്പിക്കപ്പെട്ടു ചെറിയ സമൂഹങ്ങൾ ഉടലെടുത്തു. ഏകാന്ത സന്യാസികൾ ഒരേ പ്രദേശത്തു സമീപമായി താമസിച്ചു. ഇതിന്റെ അനന്തര ഫലമായി ആശ്രമങ്ങൾ ഉടലെടുത്തു. നാലാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ സിറിയയിലെ സന്യാസപ്രസ്ഥാനം വളർന്നു പുഷ്പിച്ചതിന്റെ ഫലമായി സമീപ സ്ഥലങ്ങളിലും ക്രൈസ്തവർക്കു പോലും അതു അനുകരണീയ പ്രചോദനകേന്ദ്രമായിത്തീർന്നും ഐത്തറിയായുടെ (Atheria) യാത്രാവിവരണത്തിലും അലക്സാണ്ടർ അക്കോയിമേത്തോസിന്റെ (Alexander Akoimetos) ജീവചരിത്രത്തിലും ഇതു സ്പഷ്ടമാക്കപ്പെട്ടിട്ടുണ്ട്.

സിറിയയിൽ സമൂഹസന്യാസ (Cenobitism) ത്തിന്റെ വളർച്ച നാലാം നൂറ്റാണ്ടിന്റെ അവസാനവും അഞ്ചാം നൂറ്റാണ്ടിന്റെ ആദ്യഘട്ടത്തിലുമാണ് ഉണ്ടായത്. ഈഹീദായ സന്യാസത്തിൽ വേരൂന്നിയിരുന്ന ഇവർ വളരെയധികം പ്രതികൂലതകളെ നേരിട്ടുകൊണ്ടാണ് ഒരു സമൂഹ സന്യാസ പ്രസ്ഥാനം വളർത്തിയത്. ആമീദ്, തുറബ്ദീൻ, മൂസൽ മുതലായ സ്ഥലങ്ങളിൽ ഇക്കാലത്ത് വളർച്ച പ്രാപിച്ച ആശ്രമങ്ങൾക്കു രാജാക്കന്മാരുടെ സഹായത്തോടെ പാർപ്പിട സൗകര്യങ്ങൾ ഉണ്ടായി. അപ്രേം റാബൂളാ, പീലക്സിനോസ് എന്നിവരുടെ പേരിൽ സന്യാസ നിയമങ്ങൾ രൂപം കൊണ്ട് അലക്സാണ്ടർ അക്കോയ്മേത്തോസ് (+430) ബർസൗമ (5-ാം നൂറ്റാണ്ട്), ശെമവൂൻ ദസ്ത്തൂനി (410 എ.ഡി.) എന്നിവർ ഇക്കാലത്തെ വലിയ സന്യാസ ഗുരുക്കന്മാരായിരുന്നു. മെസൊപ്പൊത്തോമയിലെ ആമീദ്, തുറബ്ദീൻ എന്നിവിടങ്ങളും, ഒന്നർഹോൻ പ്രാവിശ്യയിൽ എഡേസ്സാ തുടങ്ങിയവയും ഇക്കാലത്തെ സന്യാസ ശക്തികേന്ദ്രങ്ങളായി പ്രവർത്തിച്ചു.

കന്യകാത്വം, ദാരിദ്ര്യം, നോമ്പ്, ഉപവാസം, ഉറക്കമിളച്ചു പ്രാർത്ഥന ലളിത വസ്ത്രധാരണം, നിയന്ത്രിത യാത്രകൾ, സ്വയശിക്ഷണം, ധ്യാനം, പ്രാർത്ഥന, വേദവായന ഇവയായിരുന്നു സിറിയൻ സന്യാസപ്രസ്ഥാനത്തിന്റെ മുഖമുദ്രകൾ. സുറിയാനി സഭയുടേതെന്നു മാത്രമല്ല അർമീനിയൻ, ഗ്രീക്കു സഭകളുടെ ശരിയായ ആരാധനാ വീക്ഷണത്തിലും സാഹിത്യ ദർശനത്തിലും സാരമായ സ്വാധീനം ചെലുത്തുവാൻ ഇവർക്കു കഴിഞ്ഞു. സ്തൂപ സന്യാസ പ്രസ്ഥാനത്തിന്റെ സിറിയയിലെ പ്രണേതാവ് ശിമയോൻ (390–459) ആയിരുന്നു. സിറിയയുടെ അതിർത്തി പ്രദേശമായ സെലീഷ്യ (Cilicia)യിൽ ജനിച്ച ഇദ്ദേഹം 16-ാം വയസ്സിൽ അന്ത്യോക്യയിലേക്ക് വരികയും അനേകം ആരാ

*(ശേഷം.........പേജ് 10)*

# മലങ്കര അസോസ്യേഷനും സ്ഥാനികളുടെ തെരഞ്ഞെടുപ്പും

പി. തോമസ്

അടുത്ത് നടക്കുവാൻ പോകുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ യോഗത്തിന്റെ മുഖ്യപരിപാടി കാലാവധി തീരുന്ന മാനേജിങ് കമ്മറ്റിക്കു പകരം പുതിയ കമ്മറ്റിയെ തെരഞ്ഞെടുക്കുകയും വൈദികട്രസ്റ്റി അൽമായ ട്രസ്റ്റി എന്നിവരെ തെരഞ്ഞടുക്കുകയുമാണല്ലോ. അതിനു പ്രാരംഭമായി അസോസ്യേഷനിലേക്കുള്ള പള്ളിപ്രതിനിധികളുടെ തെരഞ്ഞെടുപ്പ് കഴിഞ്ഞിരിക്കുന്നു. പള്ളിപ്രതിനിധികളാകുവാൻ സ്വയം മുന്നോട്ടുവന്ന പലരും പിന്തള്ളപ്പെടുകയും ചെയ്തുകഴിഞ്ഞു. സ്വയം മുന്നോട്ടു വരാതിരുന്ന അർഹരായ പലരും പട്ടികയിൽ ഇടംകിട്ടാതെ അവഗണിക്കപ്പെട്ടിരിക്കും. അനാരോഗ്യകരമായ മത്സരത്തിൽ പങ്കെടുക്കേണ്ടതില്ലെന്ന് കരുതി ഒഴിഞ്ഞു നിന്ന, യഥാർത്ഥത്തിൽ നേതൃനിരയിൽ വന്നെത്തേണ്ട പലരും ഉണ്ടാകും. എല്ലാവരും അംഗീകരിക്കുന്ന ഒരു സത്യം ഇപ്പോഴത്തെ മത്സരരീതിയും വോട്ടുപിടിത്തവും സഭാന്തസ്സ് ഉയർത്തുന്നില്ലെന്നതാണ്.

ഇനി വരാൻ പോകുന്ന അടുത്ത ഘട്ടം കുറേക്കൂടി ശ്രദ്ധ വേണ്ടതാണെന്ന് തോന്നുന്നു. മാനേജിങ് കമ്മറ്റിയിലേക്കും മറ്റും സ്വന്തം ബയോഡേറ്റായുമായി രംഗത്തു വരുന്നവരിൽ നിന്ന് യോഗ്യതയുള്ളവരെ കണ്ടെത്തുന്നതിന് പള്ളിപ്രതിനിധികൾ ജാഗ്രതയുള്ളവരാകണം. സഭയുടെ പ്രധാന സമിതിയിൽ വരേണ്ടവർ സഭയെക്കുറിച്ച് അറിവുള്ളവരും മാതൃകാപരമായ സഭാജീവിതം നയിക്കുന്നവരും സേവനസന്നദ്ധരുമാകണം. മറ്റു രംഗങ്ങളിലുള്ള തിളക്കമല്ല, സഭാരംഗത്തെ തിളക്കമാകണം തെരഞ്ഞെടുപ്പിന്റെ മാനദണ്ഡം. അവർ മുൻകാലങ്ങളിൽ സ്ഥാനം വഹിച്ചുവെന്നത് ഒരു കുറവായി കാണേണ്ടതില്ല. അർഹരായവരെയും പ്രയോജനമുള്ളവരെയുമാണ് കണ്ടേത്തേണ്ടത്. പ്രായമുള്ളവരെ അപ്പാടെ തഴയുകയും യുവരക്തങ്ങൾക്ക് അവസരം മതി എന്ന് തീരുമാനിക്കുകയും ചെയ്യുന്നത് പരിചിതഹസ്തങ്ങളുടെ വൈദഗ്ദ്ധ്യം ലഭ്യമല്ലാതാക്കും. സഭാസമിതികൾ അപകചകരങ്ങളിൽ എത്തിപ്പെടും. വാക്ധാരണിവൈദഗ്ദ്ധ്യം മാത്രമാകരുത് തരഞ്ഞടുപ്പിനുള്ള മാനദണ്ഡം.

വൈദികട്രസ്റ്റി, അത്മായട്രസ്റ്റി എന്നീ സ്ഥാനങ്ങളിലേക്കുള്ള തെരഞ്ഞെടുപ്പ് കരുതലോടെ നടത്തേണ്ടതാണ്. പരിശുദ്ധ കാതോലിക്കാബാവ, പ. സുന്നഹദോസ്, വർക്കിങ് കമ്മറ്റി, മാനേജിങ് കമ്മറ്റി ഇവയോട് ഒന്നുചേർന്ന് പ്രവർത്തിക്കേണ്ട സ്ഥാനികളാണവർ. സ്ഥാനികളോട് കലഹിക്കുന്നത് ഈ കാലഘട്ടത്തിന്റെ പ്രത്യേകതയാണ്. തെരഞ്ഞെടുക്കപ്പെടുന്നവരോട് ഒരുതരം പ്രതിപക്ഷ മനോഭാവത്തോടെ പെരുമാറുന്നതും കാലത്തിന്റെ പ്രത്യേകതയായിരിക്കുന്നു. യോജിച്ചു പ്രവർത്തിക്കേണ്ട മേഖലകളിൽ ഭിന്നതയ്ക്ക് സാദ്ധ്യതയില്ലാതെ സഭാപുരോഗതിക്കും സുഗമമയായ വളർച്ചയ്ക്കും ഉപകാരപ്പെടുന്നവരാണ് തെരഞ്ഞെടുക്കപ്പെടേണ്ടത്. വൈദികനാണെന്നതു മാത്രം വൈദികട്രസ്റ്റി സ്ഥാനത്തിനും അത്മായപ്രതിനിധിയെന്നതു മാത്രം അത്മായ ട്രസ്റ്റിസ്ഥാനത്തിനും മാനദണ്ഡമാണെന്ന് കരുതി രംഗത്തു വരുന്നവരെ അവരുടെ യോഗ്യതയും പരിചയവും നേതൃപാടവവും പക്വതയും വച്ച് വിലയിരുത്തേണ്ടതാണ്. കഴിഞ്ഞ കാലത്ത് അത്തരം സേവനം ചെയ്തവരെ അവർ ഒരുവട്ടം സേവനം ചെയ്തുവെന്ന ഒറ്റക്കാരണത്താൽ വിട്ടുകളയുന്നത് ഗുണകരമല്ല. എത്രയോ പ്രാവശ്യം ചുമതല വഹിച്ചിട്ടുള്ള പ്രഗത്ഭരായ സമുദായസേവകർ നമുക്കുണ്ടായിട്ടുണ്ട്. ഇപ്പോഴുമുണ്ട്. പ്രയോജനമുള്ളവരെ നിർബ്ബന്ധിച്ച് സ്ഥാനത്തേക്കു കൊണ്ടുവരുന്നത് സഭാപാരമ്പര്യത്തിൽ ഉള്ള മേന്മയാണ്. അത് വേണ്ടിവന്നാൽ ചെയ്യേണ്ടതുമാണ്. റൊട്ടേഷൻ എന്നത് എല്ലായ്പ്പോഴും സഭാപുരോഗതിക്ക് നല്ലതാകണമെന്നില്ല. കേന്ദ്രതലത്തിലെ ഉന്നത സമിതികളിലേക്ക് സ്ഥാനികളെ തെരഞ്ഞെടുക്കുമ്പോൾ പ്രാദേശിക പ്രാതിനിധ്യം കൂടി കണക്കിലെടുക്കുന്നത് ഉചിതമായിരിക്കും. വൈദികട്രസ്റ്റി സ്ഥാനം ഏതു വൈദികർക്കും പ്രാപ്യമാകേണ്ട ഒന്നല്ല. അതുപോലെതന്നെ അത്മായട്രസ്റ്റി ഏത് അത്മേനിക്കും വഹിക്കാവുന്ന ഒന്നായി കരുതിക്കൂടാ. ഏതായാലും ഏറ്റവും പ്രയോജനമുള്ള സ്ഥാനികളെയാണ് സഭയ്ക്കു വേണ്ടത് എന്നതിൽ പള്ളിപ്രതിനിധികൾ ഉറച്ചുനിൽക്കണം. മറ്റുള്ള ദുഷ്പ്രവണതകൾക്ക് വളമിട്ടുകൊടുക്കരുത്. ❐

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
# പൗരസ്ത്യ കാതോലിക്കേറ്റ്

## പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ

## 1976 – 1983

### സഭാംഗങ്ങൾ അറിഞ്ഞിരിക്കേണ്ട പ്രസക്ത ഭാഗങ്ങൾ

### (Codified and edited)

*(പരിശുദ്ധ സുന്നഹദോസ് നിശ്ചയങ്ങളിൽ നിന്ന് സഭാംഗങ്ങൾ അറിഞ്ഞിരിക്കേണ്ട പ്രസക്ത ഭാഗങ്ങൾ അംഗീകാരത്തോടുകൂടി പ്രസിദ്ധപ്പെടുത്തണമെന്ന് പ.സുന്നഹദോസ് നിശ്ചയിച്ചതനുസരിച്ച് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ കാലത്ത് 1976 മുതൽ നടത്തിയിട്ടുള്ള പ. സുന്നഹദോസുകളുടെ പ്രസക്ത നിശ്ചയങ്ങൾ സമാഹരിച്ച് പ്രകാശനം ചെയ്തിട്ടുള്ളവയാണ് ഇത്.)*

*(കഴിഞ്ഞ ലക്കം തുടർച്ച......)*

## VIII

### 1979 ലെ ജൂലൈ സുന്നഹദോസ്

**1. ആത്മീയസംഘടനകളും ഇടവക മെത്രാപ്പോലീത്തന്മാരും**

ഓരോ പള്ളി ഇടവകയിലുമുള്ള മർത്തമറിയം സമാജം, യൂത്ത് മൂവ്മെന്റ്, ബാലസമാജം, സണ്ടേസ്കൂൾ, സ്റ്റുഡന്റ് മൂവ്മെന്റ് എന്നിങ്ങനെയുള്ള ആദ്ധ്യാത്മികസംഘടനകൾ ഇടവകവികാരിയുടെ നേതൃത്വത്തിൽ നടത്തുകയും അവരുടെ മേൽനോട്ടം ഇടവക മെത്രാപ്പോലീത്തയ്ക്ക് ഉണ്ടായിരിക്കുകയും ചെയ്യേണ്ടതാകുന്നു. എന്നാൽ ആത്മീയസംഘടനകളുടെ പൊതുവായ നയങ്ങൾ, പരിപാടികൾ, നടത്തിപ്പ് മുതലായ കാര്യങ്ങൾ അതതു സംഘടനകളുടെ പ്രസിഡന്റന്മാരായ മേല്പട്ടക്കാരുടെ നേതൃത്വത്തിൽ നിശ്ചയിച്ചു നടപ്പിലാക്കുകയും അവ സംബന്ധിച്ചുള്ള സംഘടനാ പ്രസിഡന്റുമാരുടെ പൊതു കല്പനകൾ ഇടവക മേല്പട്ടക്കാരുടെ അറിവിനായി അവർക്ക് അയച്ചുകൊടുക്കുകയും ചെയ്യണം.

**2. ആഡിറ്റിംഗ് (കണക്കു പരിശോധന)**

പ. സുന്നഹദോസിന്റെ ആഭിമുഖ്യത്തിലുള്ള സ്ഥാപനങ്ങൾ, സംഘടനകൾ, പ്രസ്ഥാനങ്ങൾ മുതലായവയുടെ കണക്കുകൾ സഭയിൽ നിന്ന് പൊതുവായി നിശ്ചയിക്കുന്ന ആഡിറ്ററെ കൊണ്ട് പരിശോധിപ്പിക്കേണ്ടതാണ്. എന്നാൽ എന്തെങ്കിലും കാരണത്താൽ അത് സാധിക്കാതെ വന്നാൽ ഏതെങ്കിലും ചാർട്ടേഡ് അക്കൗണ്ടന്റിനെക്കൊണ്ട് കണക്ക് പരിശോധിപ്പിച്ചിട്ടുണ്ടെങ്കിൽ അത് അംഗീകരിക്കാവുന്നതാണെന്ന് നിശ്ചയിച്ചു.

**3. മൂന്നിന്മേൽ കുർബ്ബാനയും സമൂഹബലിയും.**

ദീർഘകാലമായി മലങ്കരയിൽ നടന്നുവരുന്നതും പൊതുവെ സ്വാഗതം ചെയ്തു വരുന്നതുമായ മൂന്നിന്മേൽ കുർബ്ബാന നിരുത്സാഹപ്പെടുത്തണമെന്നുള്ള അഭിപ്രായത്തോട് യോജിക്കുന്നതിനു തക്ക കാരണമൊന്നും കാണുന്നില്ലെന്നും രണ്ടിന്മേലും മൂന്നിന്മേലും അവയിൽ കൂടതുതലിൻമേലും വൈദികർ ചേർന്ന് വി. കുർബ്ബാന ചൊല്ലുന്ന പതിവ് സഭയിലുണ്ടെന്നും അത് സഭയുടെ അംഗീകരിക്കപ്പെട്ട സമൂഹബലിയായി ഇതേവരെ പരിഗണിക്കപ്പെട്ടിട്ടുണ്ടെന്നും ഒന്നിൽ കൂടുതൽ വൈദികർ ചേർന്ന് സമൂഹബലിയെന്ന പേരിൽ ഒറ്റ കുർബ്ബാന ചൊല്ലുന്നതും ഇപ്പോൾ

ചിലടത്തെല്ലാം നടത്തിവരുന്നതായ രീതിക്ക് അംഗീകാരം കിട്ടിയിട്ടില്ലെന്നും പ. സുന്നഹദോസ് അഭിപ്രായപ്പെട്ടു.

മേല്പറഞ്ഞ പ്രകാരമുള്ള സമൂഹബലി സംബന്ധിച്ച് പ. സുന്നഹദോസ് സുചിന്തിതമായി തീരുമാനമെടുക്കുന്നതുവരെ മേല്പട്ടക്കാരും പട്ടക്കാരും ആ രീതിയിലുള്ള സമൂഹബലി നടത്തരുതെന്നും തീരുമാനിച്ചു. (1980 ഫെബ്രുവരി സെഷൻ)

**4. മാതാപിതാക്കൾക്ക് അവരുടെ കുഞ്ഞുങ്ങളെ മാമോദീസാവേളയിൽ തലതൊടാമോ എന്നതിനെപ്പറ്റി**

1. സഭയുടെ വിശ്വാസപ്രകാരം മാമോദീസാ സഭയിലേക്കുള്ള വീണ്ടും ജനനമാകയാൽ മാമോദീസാ മുങ്ങുന്ന ആളിനെ സത്യവിശ്വാസത്തിൽ വളർത്തിക്കൊണ്ടുവരേണ്ടത് സഭയുടെ ചുമതലയാകുന്നുവെന്നും മാമോദീസാ മുങ്ങുന്ന ക്രിസ്ത്യാനി കുട്ടികളുടെ ജനനത്തിനു മുഖാന്തിരമായി തീർന്നിട്ടുള്ള ക്രിസ്ത്യാനികളായ മാതാപിതാക്കന്മാർക്ക് അക്കാരണത്താൽ തന്നെ കുട്ടികളെ സത്യവിശ്വാസത്തിൽ വളർത്തിക്കൊണ്ടുവരുന്നതിന് ഉത്തരവാദിത്വമുണ്ടെങ്കിലും സഭയുടെ ചുമതല നിർവ്വഹിക്കുന്ന കാര്യം രണ്ടുരു ഭദ്രമാക്കത്തക്കവണ്ണം സഭാംഗമായ മറ്റൊരാളെ തലതൊട്ടപ്പനായോ (God Father) തലതൊട്ടമ്മയായോ (God Mother) നിർത്തി ആ മദ്ധ്യസ്ഥൻ (Sponsor) കുട്ടിയെ ഏറ്റുവാങ്ങുന്ന പതിവാണ് സഭയിലുള്ളതെന്നും മാതാപിതാക്കന്മാരെ അവരുടെ കുഞ്ഞുങ്ങളുടെ മാമോദീസായിൽ തലതൊടുവാൻ അനുവദിക്കുന്ന പതിവ് സഭയിലില്ലെന്നും പ. സുന്നഹദോസ് അഭിപ്രായപ്പെട്ടു.

2. സത്യവിശ്വാസിയല്ലാത്ത മറ്റൊരാൾ തലതൊട്ടാൽ മാമോദീസാ മുങ്ങുന്ന സ്ഥാനാർത്ഥിയെ സത്യവിശ്വാസം പഠിപ്പിക്കുന്നതിന് അയാൾക്ക് കഴിയുകയില്ലാത്തതിനാൽ ഇതരസഭാംഗങ്ങളെയോ, ഇതരമതസ്ഥരെയോ, മതമില്ലാത്തവരെയോ, ദൈവവിശ്വാസമില്ലാത്തവരെയോ തലതൊടുവാൻ അനുവദിക്കുന്നതല്ല.

3. ഇതരമതസ്ഥരോ നാം അവരുടെ മാമോദീസാ അംഗീകരിക്കാത്ത ഇതര ക്രൈസ്തവ സമൂഹങ്ങളിൽപെട്ടവരോ നമ്മുടെ സഭയിൽ ചേർന്ന് മാമോദീസാ സ്വീകരിക്കുമ്പോഴും നമ്മുടെ സഭാംഗമായ ഒരാൾ തലതൊടുവാൻ ഉണ്ടായിരിക്കേണ്ടതാണ്.

**5. വിവാഹങ്ങൾക്കുള്ള പ്രത്യേകാനുമതി നൽകുന്നതിനെപ്പറ്റി**

ഒഴിച്ചുകൂടാൻ പാടില്ലാത്ത അത്യാവശ്യം നിമിത്തം സാധാരണ അനുവദിക്കാത്ത ദിവസങ്ങളിൽ വിവാഹം നടത്തുന്നതിന് പ്രത്യേക അനുവാദം കൊടുക്കുന്നതിനും വിവാഹസംബന്ധമായ ക്രമക്കേടുകളെ സംബന്ധിച്ച് തീരുമാനം ചെയ്യുന്നതിനും പ. കാതോലിക്കാ ബാവയ്ക്ക് അധികാരം ഉണ്ടായിരിക്കുന്നതാകുന്നു. അങ്ങനെയുള്ള വിവാഹങ്ങൾ സംബന്ധിച്ച അപേക്ഷകൾ ഇടവക വികാരിയുടെ ശുപാർശയോടുകൂടി പ. ബാവാ തിരുമേനിക്ക് സമർപ്പിക്കേണ്ടതാകുന്നു.

*(തുടരും..)*

*"ദൈവം നിന്നെ എപ്പോഴും കാണുന്നുണ്ടെന്ന് ചിന്തിക്കുക;*
*നിന്റെ അയൽക്കാരനെ പ്രയാസപ്പെടുത്തരുത് ; വിമർശിക്കരുത് :*
*നിന്റെ മുഖത്തെ ഭാവം കൊണ്ടുപോലും അയാൾക്ക് ദുഃഖമുണ്ടാക്കരുത്.*
*അപ്പോൾ പരിശുദ്ധാത്മാവ് നിന്നെ സ്നേഹിക്കും. എപ്പോഴും നിന്നെ സഹായിക്കും"*

*"ഞാൻ എനിക്കുവേണ്ടി പ്രാർത്ഥിക്കുന്നതുപോലെ മറ്റുള്ളവർക്കു വേണ്ടി*
*പ്രാർത്ഥിക്കുവാനല്ലാതെ മറ്റൊന്നും ഞാൻ ആഗ്രഹിക്കുന്നില്ല.*
*മറ്റു മനുഷ്യർക്കുവേണ്ടി പ്രാർത്ഥിക്കുകയെന്നുവെച്ചാൽ*
*സ്വന്തം ഹൃദയത്തിലെ രക്തം നല്കുക എന്നാണർത്ഥം"*

***- ആതോസിലെ സിൽവാനോസ് (1866-1938)***

# ആരാണ് സഭാ പിതാക്കന്മാർ

ഫാ. ഡോ. കെ.എം. ജോർജ്ജ്

അപ്പോൾ സഭാ പിതാക്കന്മാർ ആവശ്യമായും മേല്പട്ടസ്ഥാനമുള്ളവർ ആയിരിക്കണം എന്നു നിർബന്ധമില്ലെന്നു കാണാം. സഭയുടെ പ്രതിസന്ധി ഘട്ടങ്ങളിൽ, സത്യവിശ്വാസം ശരിയായി പഠിപ്പിച്ചു സഭയെ നയിച്ചിട്ടുള്ള ഗുരുക്കന്മാരും ഈ പേരിന് അർഹരാണ്. മൂന്നാം നൂറ്റാണ്ടിൽ അലക്സന്ത്രിയായിൽ ജീവിച്ചിരുന്ന ഓറിഗാനോസ് മഹാനായ ഒരു വേദശാസ്ത്ര ഗുരുവും, പില്ക്കാലത്തുണ്ടായ പല സഭാപിതാക്കന്മാരുടെ ബഹുമാനപാത്രമായിരുന്നെങ്കിലും, സഭ അദ്ദേഹത്തിനു പിതാവെന്നോ ഗുരുവെന്നോ ഉള്ള സ്ഥാനം നല്കുന്നില്ല. കാരണം, അതി പ്രതിഭാശാലിയായ അദ്ദേഹത്തിന്റെ ഉപദേശങ്ങളിൽ ചിലത് സത്യവിശ്വാസത്തിനു യോജിക്കാത്തായിരുന്നു. സഭാപിതാക്കന്മാർ എന്ന് ഇന്നു വിളിക്കപ്പെടുന്നവർ മിക്കവാറും എല്ലാവരും തന്നെ വേദശാസ്ത്രപരമായും വിശ്വാസസംബന്ധമായും വളരെയേറെ എഴുതുകയും പ്രസംഗിക്കുകയും ചെയ്തുട്ടുള്ളവരാണ്.

റോമൻ കത്തോലിക്കാസഭയിൽ, സഭാപിതാവെന്നു വിളിക്കപ്പെടുന്ന ഒരാൾക്ക് നാലു ഗുണങ്ങളുണ്ടായിരിക്കണമെന്നു നിഷ്ക്കർഷിച്ചിരിക്കുന്നു. (1) സത്യവിശ്വാസം (2) വിശുദ്ധ ജീവിതം (3) സഭയുടെ അംഗീകാരം - പാപ്പായോ സുന്നഹദോസോ പിതാവായി പ്രഖ്യാപിച്ചിരിക്കണം. (4) പൗരാണികത എന്നാൽ പൗരസ്ത്യസഭയിൽ വ്യക്തമായ മാനദണ്ഡങ്ങൾ ഉപയോഗിക്കുന്നില്ല. ഉദാഹരണമായി, സഭാ പിതാക്കന്മാർ വിശ്വാസസമന്മാരാണെന്നു നാം കരുതുന്നുവെങ്കിലും, അവരുടെ വിശുദ്ധിയുടെ നിലവാരം അളക്കുവാൻ നാം തുനിയുന്നില്ല. ദൈവത്തിനു മാത്രമേ ഒരുവന്റെ വിശുദ്ധിയെ അളക്കുവാൻ കഴിയൂ. അതുകൊണ്ടാണു പരിശുദ്ധന്മാരായി പ്രഖ്യാപിക്കുന്ന രീതി പൊതുവേ പൗരസ്ത്യ പാരമ്പര്യത്തിലില്ലാത്തത്. കാലക്രമേണയും, ജനങ്ങളുടെ പൊതുസമ്മതം കൊണ്ടുമാണ് ഒരാൾ വിശുദ്ധനായി അറിയപ്പെടുന്നത്. അല്ലാതെ, ഔദ്യോഗിക പ്രഖ്യാപനം മൂലമല്ല. പ. പരുമല തിരുമേനിയെ വിശുദ്ധനായി പ്രഖ്യാപിച്ചതു നമ്മുടെ പാരമ്പര്യത്തിലെ ഒറ്റപ്പെട്ട സംഭവമാണ്. അതുപോലെ തന്നെ, സഭാപിതാക്കന്മാരെല്ലാവരും പുരാതന കാലത്തു ജീവിച്ചവരാകണം എന്നു പൗരസ്ത്യസഭ നിർബ്ബന്ധിക്കുന്നില്ല. നമ്മുടെ കാലത്തും സഭാപിതാക്കന്മാരുണ്ടാകാം. ഉദാഹരണമായ നമ്മുടെ സഭയിൽ നവീകരണ പ്രസ്ഥാനം പ്രശ്നങ്ങൾ സൃഷ്ടിച്ചപ്പോൾ, വിശ്വാസ സ്ഥിരതയോടു കൂടി സഭയെ നയിച്ച പ. പരുമലത്തിരുമേനി സഭാപിതാവെന്ന സ്ഥാനം അർഹിക്കുന്നു. ചരുക്കത്തിൽ, സഭാപിതാക്കന്മാരുടെ പട്ടികയോ കാലഘട്ടമോ കൃത്യമായി പരിമിതപ്പെടുത്തുവാൻ പൗരസ്ത്യപാരമ്പര്യം തയ്യാറാകുന്നില്ല.

പക്ഷേ, നമ്മുടെ വി. കുർബ്ബാനയിലെ തുബ്ദേനിൽ നാം ഓർക്കുന്ന പിതാക്കന്മാരുടെ പട്ടിക 8-ാം നൂറ്റാണ്ടുകൊണ്ട് അവസാനിക്കുന്നു. എ.ഡി. 700-ൽ നിര്യാതനായ നിനുവേയിലെ മാർ ഇസഹാക്കും 708-ൽ നിര്യാതനായ ഉറഹായിലെ മാർ യാക്കോബുമാണ് അവസാനമായി തുബ്ദേനിൽ സ്ഥാനംപിടിച്ചത്. ഗ്രീക്കുസഭയിലും സഭാപിതാക്കന്മാരുടെ പട്ടിക 8-ാം നൂറ്റാണ്ടിൽ ദമസ്ക്കോസിലെ യോഹന്നാൻ എന്ന വലിയ പണ്ഡിതനായ പിതാവിനോടുകൂടി അവസാനിക്കുന്നു. ലത്തീൻ സഭയിൽ പിതാക്കന്മാരുടെ കാലം 7-ാം നൂറ്റാണ്ടിൽ സെവീയിലെ ഇസിഡോർ എന്ന പിതാവിനോടുകൂടി അവസാനിക്കുന്നു. മുകളിൽപ്പറഞ്ഞ മൂന്നു പാരമ്പര്യങ്ങളിലും 8-ാം നൂറ്റാണ്ടിനു ശേഷവും അതിപ്രശസ്തരായ പിതാക്കന്മാർ ഉണ്ടായിട്ടുണ്ട്. പക്ഷെ 8-ാം നൂറ്റാണ്ടോടുകൂടി പിതാക്കന്മാരുടെ പാരമ്പര്യം എന്നു പിന്നീട് വന്നവർ വിളിച്ച സുദൃഢവും ഏകീകൃതവുമായ ഒരു പാരമ്പര്യം ഉടലെടുത്തു കഴിഞ്ഞിരുന്നു. സഭയുടെ വിശ്വാസാചാരങ്ങൾ, വേദശാസ്ത്ര വ്യാഖ്യാനങ്ങൾ എന്നിവയ്ക്കെല്ലാം വ്യക്തമായ രൂപഭാവങ്ങൾ നല്കിക്കഴിഞ്ഞിരുന്നു ഈ പാരമ്പര്യം. തന്മൂലം അതിനു വിശുദ്ധ ഗ്രന്ഥത്തോടൊപ്പം ആധികാരികമായ ഒരു സ്ഥാനം പിന്നീടു വന്നവർ നൽകുകയും, സഭയുടെ പിൽക്കാല ചിന്തയിൽ സുപ്രധാനമായ ഒരാധാരമായി അതിനെ കരുതുകയും ചെയ്തു.

ലത്തീൻ പാരമ്പര്യത്തിൽ സഭാപിതാക്കന്മാരെ കൂടാതെ 'സഭാഗുരുക്കന്മാർ' എന്നു വിളിക്കപ്പെടുന്ന ഒരു കൂട്ടം ആളുകളുണ്ട്. സഭാഗുരു (doctor of the church) എന്ന സ്ഥാനം പാപ്പാ ഔദ്യോഗികമായി പ്രഖ്യാപിച്ചു നല്കുന്നതാണ്. പിതാക്കന്മാർക്കു ആവശ്യമായ ഗുണങ്ങൾ കൃത്യമായി നിർവ്വഹിച്ചതുപോലെ ഒരാളെ സഭാഗുരുവായി അംഗീകരി

ക്കാൻ മൂന്ന് പ്രത്യേക ഗുണങ്ങൾ ആവശ്യമുണ്ട്. (1) വിശുദ്ധി-പ്രഖ്യാപിത പരിശുദ്ധന്മാർക്കു മാത്രമേ സഭാഗുരുവായിത്തീരാൻ സാധിക്കൂ. (2) ദൈവിക വിഷയങ്ങളെക്കുറിച്ചുള്ള ആഴമേറിയ അറിവ് (3) പാപ്പായോ സുന്നഹദോസോ സഭാഗുരുവായി അംഗീകരിച്ചുകൊണ്ടുള്ള പ്രഖ്യാപനം. പൗരസ്ത്യ സഭയുടെ പിതാവായ മാർ അപ്രേമിനെ 1920 ലാണ് ലത്തീൻ സഭ സഭാഗുരുവായി അംഗീകരിച്ചത്. കന്യകമറിയാമിന്റെ അമലോൽഭവ സിദ്ധാന്തത്തെ പിന്താങ്ങുന്നതിനു മാർ അപ്രേമിന്റെ ചില ഗാനങ്ങൾ സഹായിക്കും എന്ന ധാരണയിലാണ് അദ്ദേഹത്തെ സഭാഗുരുവായി റോമാസഭ പ്രഖ്യാപിച്ചത് എന്നു പറയപ്പെടുന്നു. 'കളങ്കമില്ലാത്ത' 'നിർമ്മലമായ' തുടങ്ങിയ വിശേഷങ്ങൾ മാർ അപ്രേം തന്റെ കവിതകളിൽ വിശുദ്ധ കന്യകയ്ക്ക് നല്കുന്നുണ്ടെങ്കിലും റോമ്മാ സഭ പഠിപ്പിക്കുന്നതുപോലെയുള്ള അമലോൽഭവ സിദ്ധാന്തം അദ്ദേഹമോ, അദ്ദേഹത്തെ ബഹുമാനിക്കുന്ന സുറിയാനി പാരമ്പര്യമോ പഠിപ്പിക്കുന്നില്ല. ലത്തീൻ പാരമ്പര്യത്തിൽ ഏകദേശം 20 ഗുരുക്കന്മാരെ ഔദ്യോഗികമായി അംഗീകരിച്ചിട്ടുണ്ടെങ്കിലും അവരിൽ ആംബ്രോസ്, ആഗസ്തിനോസ്, ജറോം, ഗ്രീഗോറിയോസ് പാപ്പാ (7-ാം നൂറ്റാണ്ട്) എന്നിവർക്ക് അഗ്രിമസ്ഥാനം നല്കുന്നു. അതുപോലെ പൗരസ്ത്യ പാരമ്പര്യത്തിൽ കൈസര്യയിലെ മാർ ബസേലിയോസ്, നാസിയാൻസിലെ മാർ ഗ്രീഗോറിയോസ്, സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ്, അലക്സാന്ത്രിയായിലെ മാർ അത്താനാസ്യോസ് എന്നിവർക്ക് സുപ്രധാനമായ സ്ഥാനം നല്കിവരുന്നു. ലത്തീൻ സഭയിൽ അടുത്തകാലത്തു രണ്ടു സ്ത്രീകൾക്കു 'സഭാഗുരു' എന്ന സ്ഥാനം നല്കിയിരിക്കുന്നു. ആവിലായിലെ തെരേസയും സിയന്നയിലെ കാതറിനും. ഇവർ രണ്ടും റോമാസഭയുടെ പ്രഖ്യാപിത വിശുദ്ധകളായ രണ്ടു കന്യാസ്ത്രീകളായിരുന്നു.

പാശ്ചാത്യ സർവ്വകലാശാലകളിൽ സഭാപിതാക്കന്മാരുടെ കാലഘട്ടത്തെയും സംഭാവനകളെയും കുറിച്ചു ചരിത്രപരമായും വേദശാസ്ത്ര പരമായും പഠിക്കുന്ന ശാസ്ത്രത്തിനാണ് Patrology എന്നു പറയുന്നത്. പക്ഷേ, ഇതു സത്യവിശ്വാസം പാലിച്ച പിതാക്കന്മാരെക്കുറിച്ചുള്ള പഠനമല്ല, പ്രത്യുത ഏതെങ്കിലും വിധത്തിൽ സഭയോടുബന്ധപ്പെട്ടു പ്രവർത്തിച്ച എല്ലാ ക്രസ്തീയ എഴുത്തകാരേയും പരാമർശിക്കുന്ന പഠനമാണ്. ഇതിൽ സഭാപിതാക്കന്മാരും വേദവിപരീതമാണോ ഈ എഴുത്തുകാർ പഠിപ്പിച്ചത് എന്ന് ഇവിടെ അന്വേഷിക്കുന്നില്ല. പല പുരാതന ഭാഷകളിലുമായി ഇവരുടെ കണക്കില്ലാത്ത കൈയെഴുത്തുപ്രതികൾ ഇനിയും വെളിച്ചം കാണാനുണ്ട്. ഇവ പ്രസാധനം ചെയ്യുന്നതിനും ചരിത്രപരമായി പഠിക്കുന്നതിനും പാശ്ചാത്യ സർവ്വകലാശാലകൾ മുൻകൈയെടുക്കുന്നുണ്ട്.

അവിഭാജ്യസഭയിലെ പിതാക്കന്മാരുടെ വേദശാസ്ത്ര സംഭാവനകളെപ്പറ്റിയുള്ള പഠനങ്ങൾ എക്യുമെനിക്കൽ പ്രസ്ഥാനത്തിന് ഒരു മുതൽക്കൂട്ടായിട്ടുണ്ട്. സഭയെ ഭിന്നിപ്പിച്ച പിൽക്കാല പ്രശ്നങ്ങൾക്കു പലതിനും ഏകകണ്ഠമായ ഒരുത്തരം ലഭിക്കുന്നതിന് ആദിമ സഭാപിതാക്കന്മാരെക്കുറിച്ചുള്ള അറിവ് വളരെയേറെ സഹായിക്കും. സഭയുടെ അഖണ്ഡ പാരമ്പര്യത്തിന്റെ സാക്ഷികളാണ് ആദിമപിതാക്കന്മാർ. തന്മൂലമാണ് ഇന്നും എല്ലാ പുരാതന സഭകളും ഈ പിതാക്കന്മാരുടെ അഭിപ്രായത്തിനു സമുന്നതമായ പ്രാധാന്യം നല്കുന്നത്. അതേസമയം തന്നെ, നമ്മുടെ യാഥാസ്ഥിതിക ചിന്തയ്ക്കും ദുരഭിമാനത്തിനും ഇന്നത്തെ ലോകത്തിന്റെ പ്രശ്നങ്ങളെ നേരിടാനുള്ള ധൈര്യക്കുറവിനും ഒരു മറയായി പിതാക്കന്മാരുടെ പാരമ്പര്യത്തെയും വിശ്വാസത്തെയും ഉപയോഗിക്കാൻ നാം ശ്രമിക്കുന്നുവെങ്കിൽ, അതു വളരെയേറെ ദയനീയമാണ്. പല പൗരസ്ത്യ സഭകളിലും ഇതു കുറെയൊക്കെ സംഭവിച്ചിട്ടുണ്ട്. ആന്തരിക ചൈതന്യവും കർമ്മശേഷിയും ഇല്ലാതെ, ക്രിസ്തുവിന്റെ ചൂടും വെളിച്ചവും ഉൾക്കൊണ്ടു കത്തിജ്വലിക്കാൻ കഴിയാതെ, ഭൂതകാലത്തിലേക്കു തിരിഞ്ഞിരുന്നു. ഞങ്ങൾ പിതാക്കന്മാരുടെ വിശ്വാസവും പാരമ്പര്യവും കാത്തു സൂക്ഷിക്കുന്നു. എന്നു പറയുന്ന ക്രിസ്തീയ സമൂഹങ്ങൾ യഥാർത്ഥത്തിൽ സഭാപിതാക്കന്മാരെ അപമാനിക്കയാണു ചെയ്യുന്നത്. കാരണം ക്രിസ്തുവിന്റെ ജീവിതവും ക്രീസ്തീയ സുവിശേഷവും മനുഷ്യ യാഥാർത്ഥ്യത്തെ നിരന്തരം വെല്ലുവിളിക്കുകയും, അതിനെ രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നുവെന്നും, സഭയെ എന്നും പുതിയ ജീവിതത്തിന്റെ അനുഭവത്തിലേക്ക് നയിച്ച് അനുനിമിഷം നവീകരിക്കുന്നു എന്നും മനസ്സിലാക്കിയവരാണു പിതാക്കന്മാർ.. അതുകൊണ്ട് ക്രിസ്തീയ വിശ്വാസത്തെ ക്രിയാത്മകമായി മനസ്സിലാക്കുവാനും പ്രയോഗത്തിൽ വരുത്തുവാനും അവർ ശ്രമിച്ചു. ക്രിസ്തീയ വിശ്വാസം അത്ഭുതകവും സർഗ്ഗപ്രവണവുമായ ഒരു മഹാശക്തിയായി അവരിൽ നിറഞ്ഞു നിന്നിരുന്നു. ചേതനയറ്റ ഒരു പാരമ്പര്യത്തെ അന്ധമായി അനുകരിച്ചവരല്ലായിരുന്നു സഭാപിതാക്കന്മാർ. ശക്തവും ക്രിയാത്മകവുമായ ഒരു പാരമ്പര്യത്തിന്റെ സ്രഷ്ടാക്കളായിരുന്നു അവർ.

❒

# വി.മാമോദീസായെക്കുറിച്ചു മൂശേ ബർകീപ്പാ

ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്

സുറിയാനി സഭയുടെ വേദശാസ്ത്രത്തെ കരുപ്പിടിപ്പിച്ച പിതാക്കന്മാരിൽ പ്രാധാന്യമർഹിക്കുന്ന ഒരാളാണ് 9-ാം നൂറ്റാണ്ടിൽ മാർ മൂശേ ബർകീപ്പാ. മൂസലിലെ എപ്പിസ്കോപ്പ ആയിരുന്ന ഇദ്ദേഹത്തിന്റെ പ്രധാന സംഭാവന, സഭയുടെ കൂദാശകളുടെ വ്യാഖ്യാനങ്ങളാണ്. ഇദ്ദേഹം വി. മാമോദീസായെക്കുറിച്ച് എഴുതിയിട്ടുള്ള വ്യാഖ്യാനത്തിന്റെ പ്രധാന ഭാഗങ്ങൾ തർജമ ചെയ്യുക എന്നതുമാത്രമാണ് ഇവിടെ ഉദ്ദേശിക്കുന്നത്. ഇത് മാമ്മോദീസായെക്കുറിച്ചു മൂശേബർകീപ്പായുടെ ചിന്താഗതി വെളിപ്പെടുത്തുന്നതോടൊപ്പം തന്നെ, സുറിയാനി പിതാക്കന്മാരുടെ വേദശാസ്ത്ര രചനാരീതിയും മനസ്സിലാക്കുവാൻ നമ്മെ സഹായിക്കും. പുതിയനിയമകാലത്തെ എല്ലാ കാര്യങ്ങൾക്കും- പ്രത്യേകിച്ച് വി. കൂദാശകൾക്കു-പഴയനിയമത്തിൽ നിഴൽ രൂപങ്ങൾ കണ്ടുപിടിച്ചുകൊണ്ടു ദൈവിക രഹസ്യങ്ങളെ വിശദീകരിക്കുന്ന പിതാക്കന്മാരുടെ രീതിക്ക് ഒരു ഉത്തമ ഉദാഹരണമാണ് ഈ കൃതി. അതുപോലെതന്നെ, സുറിയാനി പിതാക്കന്മാർ സർവസാധാരണമായി അവലംബിച്ചുപോന്നിരുന്ന ചോദ്യോത്തര മാതൃകയും ഇവിടെ ദൃശ്യമാണ്. കാര്യങ്ങൾ എളുപ്പത്തിൽ മനസ്സിലാക്കുവാൻ സഹായകമായ രീതിയിൽ പല സ്ഥലത്തും സ്വതന്ത്രമായ തർജമയാണ് ഉപയോഗിച്ചിരിക്കുന്നത്.

**വ്യാഖ്യാനം**

ക്രിസ്തീയ കൂദാശകളുടെയെല്ലാം ആരംഭം സത്യവിശ്വാസത്തിൽനിന്നാകുന്നു. അതുകൊണ്ടാണു പരിശുദ്ധ പിതാക്കന്മാരുടെ കാനോനാകളിൽ 'ക്രിസ്ത്യാനിയാകുവാൻ ആഗ്രഹിക്കുന്നവൻ ആദ്യം സത്യവിശ്വാസം പഠിക്കണം' എന്നു കല്പിച്ചിരിക്കുന്നത്. അതിനുശേഷം ഒരു നിർദ്ദിഷ്ട കാലംവരെ അവൻ വി. വേദപുസ്തകത്തിന്റെ ശ്രോതാവായിരിക്കണം. അതിനുശേഷം മാത്രമേ ക്രിസ്തീയ കൂദാശകളിൽ പങ്കാളിയാകുവാൻ ഒരുവനു കഴിയുകയുള്ളു.

**മാമോദീസാ എത്ര പേരുകളിൽ അറിയപ്പെടുന്നു? അവയുടെ വ്യാഖ്യാനങ്ങൾ ഏതെല്ലാം?**

മാമോദീസാ മൂന്നു പേരുകളിൽ അറിയപ്പെടുന്നു.
1. മാമോദീസാ (മുങ്ങൽ) 2. പ്രകാശനം 3. വീണ്ടും ജനനം.

'മാമോദീസ' (മുങ്ങൽ) എന്ന പേരു വരുന്നതു രണ്ടു കാരണങ്ങൾ കൊണ്ടാണ്. ഒന്നാമത് ശാരീരികമായും ആത്മീയമായും കഴുകപ്പെടുന്നതുകൊണ്ട്-അതു പാപങ്ങളിൽനിന്നുള്ള ആത്മീക കഴുക്കും; അഴുക്കിൽ നിന്നുള്ള ശാരീരിക കഴുക്കും ആകുന്നു. രണ്ടാമതു സ്നാനാർഥി വെള്ളത്തിൽ മുങ്ങുകയും, മൂടപ്പെടുകയും ചെയ്യുന്നതുകൊണ്ട് 'പ്രകാശനം' എന്നു വിളിക്കുന്നതും രണ്ടു കാരണങ്ങൾകൊണ്ടാണ്. സ്നാനപ്പെടുന്നവനിൽ നിന്നും പാപത്തിന്റെയും ദൈവത്തെക്കുറിച്ചുള്ള അജ്ഞാനത്തിന്റെയും അന്ധകാരം നീക്കപ്പെടുകയും, അതോടൊപ്പം ഏകസത്യദൈവമാകുന്ന പിതാവും, പുത്രനും, പരി.റൂഹായുമായ മൂന്നു പ്രകാശങ്ങളാൽ അവൻ പ്രകാശിതനാവുകയും ചെയ്യുന്നതുകൊണ്ടും; നീതിമാന്മാർ സൂര്യനെപ്പോലെ പ്രകാശിതരായ അതേ സ്വർഗരാജ്യത്തിലെ പ്രകാശത്തിന് അർഹനായിത്തീരുന്നതുകൊണ്ടും ആണ്. വീണ്ടും ജനനം എന്നു വിളിക്കപ്പെടുന്നതു സ്ത്രീയിൽ നിന്നുള്ള ആദ്യ ജനനത്തോടു ബന്ധപ്പെടുത്തിയാണ്. ഒന്നാം ജനനം സ്ത്രീയിൽ നിന്നാണ് എങ്കിൽ വീണ്ടും ജനിക്കുന്നതു പരിശുദ്ധാത്മാവിൽ നിന്നാണ്. ആദ്യജനനം പാപത്തിലാണ് എങ്കിൽ പിന്നത്തേതു പാപമോചനത്തിന്റെയും, പുത്രത്വത്തിന്റെയും ജനനമാണ്.

**സ്നാനാർഥിയുടെ വസ്ത്രങ്ങൾ ഉരിയുകയും, ആഭരണങ്ങൾ മാറ്റുകയും, ചെരിപ്പുകൾ അഴിക്കുകയും ചെയ്യുന്നതെന്തിന്?**

പഴയ മനുഷ്യനെയും, ആദ്യ പ്രവർത്തികളെയും ഉരിയുന്നതിന്റെയും, അടിമത്തത്തിൽ നിന്ന് നഗ്നരായി ഓടി രക്ഷപ്പെടുന്നവരെപ്പോലെ സാത്താന്റെ പിടിയിൽ നിന്നും വഴുതി രക്ഷപെടുന്നതിന്റെയും ലക്ഷണമായാണു വസ്ത്രങ്ങൾ ഉരിയുകയും ആഭരണങ്ങൾ മാറ്റുകയും ചെയ്യുന്നത്. നീചത്വത്തിന്റെയും, അരിഷ്ടതയുടെയും ലക്ഷണമായ ചെരുപ്പുകൾ അഴിക്കുന്നത്, ആദ്യപ്രവർത്തികളുടെ അരിഷ്ടതയിൽനിന്നും നീചത്വത്തിൽനിന്നും മാമോദീസായിൽ വെടിപ്പാക്കപ്പെടുന്നതിന്റെ പ്രതീകമായാണ്.

## തൈലംകൂടാതെ കുരിശുവരയ്ക്കുന്നതിനെക്കുറിച്ച്

സ്ലീബാ കർത്താവിന്റെ മരണത്തെ സൂചിപ്പിക്കുന്നു. മാമോദീസ ഏല്ക്കുന്നവൻ കർത്താവിന്റെ മരണത്തിൽ മുങ്ങുന്നു എന്നു പൗലോസ് ശ്ലീഹ പറയുന്നു. സ്ലീബാ വി.ത്രിത്വത്തെ നമുക്ക് വെളിപ്പെടുത്തിത്തരുന്നു. എന്തെന്നാൽ കുരിശിക്കപ്പെട്ടവൻ മുഖാന്തിരമാണല്ലോ വി. ത്രിത്വത്തെക്കുറിച്ചുള്ള അറിവു നമുക്കു ലഭിക്കുന്നത്. എല്ലാ ക്രിസ്തീയ കൂദാശകളും സ്ലീബായിൽ ആണു പൂർത്തീകരിക്കപ്പെടുന്നത്.

മൂന്ന് പ്രാവശ്യം മുദ്രയിടുന്നതു; ശരീരത്തിലും, ആത്മാവിലും, ദേഹിയിലും മുദ്രയിടുന്നതിനാലും, പിതാവിന്റെയും പുത്രന്റെയും പരി. റൂഹായുടെയും നാമം പറഞ്ഞുകൊണ്ടു വി. ത്രിത്വത്തെ ആഹ്വാനം ചെയ്യുന്നതുകൊണ്ടും ആണ്.

എണ്ണകൂടാതെ റൂശ്മാവരയ്ക്കുന്നത് ഒരു ചിത്രകാരൻ ചെയ്യുന്നതുപോലെയാണ്. പഴകി നിറങ്ങൾ മങ്ങിയ ഒരു ചിത്രത്തെ സമീപിക്കുമ്പോൾ ചിത്രകാരൻ ആദ്യമായി അതിലെ പൊടിയെല്ലാം നീക്കി വൃത്തിയാക്കുന്നു. അതിനുശേഷംമാത്രം അതിന് മേൽ ചായം തേച്ചു ഭംഗിയാക്കുന്നു. വൃത്തിയാക്കുന്നതിന് മുൻപ് അതിൽ ചായമിട്ടാൽ, ചായം പാഴാകുന്നതു മാത്രമായിരിക്കും ഫലം. ഇതുപോലെതന്നെ, നേരത്തെ പാപത്തിൽ പഴകി അഴുക്കുപിടിച്ചിരിക്കുന്ന ഒരാൾ സ്നാനത്തിനു വരുമ്പോൾ പട്ടക്കാരൻ ആദ്യം പൊടിയും അഴുക്കും തുടച്ചു വൃത്തിയാക്കുന്നതിനുവേണ്ടി എണ്ണകൂടാതെ റൂശ്മാചെയ്തശേഷം മാത്രം എണ്ണ ഉപയോഗിച്ച് അവനെ ആദിയിലെ പ്രകാശത്തിലേക്ക് തിരികെ കൊണ്ടുവരുന്നു.

## തൈലംകൊണ്ടുള്ള അഭിഷേകത്തെക്കുറിച്ച്

ഒന്നാമതായി മാമോദീസാ ഏല്ക്കുന്നവൻ സാത്താനുമായി മല്ലയുദ്ധത്തിൽ പ്രവേശിക്കുകയാണ്. മല്ലയുദ്ധത്തിനു പോകുന്നവൻ ശത്രുവിന്റെ കൈയിൽനിന്നും വഴുതി രക്ഷപ്പെടുവാനായി ദേഹം മുഴുവൻ എണ്ണപൂശുന്നതുപോലെതന്നെ പിശാചിന്റെ പിടിയിൽ പെടാതിരിക്കുവാനായി സ്നാനാർത്ഥിയും എണ്ണയാൽ അഭിഷിക്തനാകുന്നു. സൈത്തെണ്ണ പൂശുന്നതു; ദൈവത്തിൽ നിന്നും അന്യമായ കാട്ടുസൈത്തായിരുന്നവൻ എണ്ണപൂശലാൽ പിതാവിലും, പുത്രനിലും, പരി. റൂഹായിലുമുള്ള വിശ്വാസത്തിന്റെ സൈത്തിലേയ്ക്ക് ഒട്ടിച്ചു ചേർക്കപ്പെടുന്നതിന്റെ പ്രതീകമായാണ്. വെള്ളത്തിനരികിൽ നട്ട വൃക്ഷംപോലെ ആകുവാനും ഞാൻ യഹോവയുടെ ഭവനത്തിൽ പുഷ്ടിയുള്ള സൈത്തുപോലെ എന്നുധൈര്യമായി പറയുവാനും തക്കവണ്ണം ഇതു നിർവ്വഹിക്കുന്നു.

കൃഷിക്കാരൻ ഫലം കായ്ക്കാത്ത വൃക്ഷം കാണുമ്പോൾ അതിനെ പൊട്ടിച്ചു, ഫലം കായ്ക്കുന്ന വേറെ വൃക്ഷംകൊണ്ട് അതിനെ ഉള്ളിൽവച്ചു ഫലം ലഭിക്കുവാൻ തക്കവണ്ണം ഒട്ടിച്ചു ചേർക്കുന്നതുപോലെതന്നെ പുരോഹിതനും സ്നാനാർഥിയോടു പ്രവർത്തിക്കുന്നു. നീതിയുടെ ഫലം കായ്ക്കാത്ത കാട്ടുസൈത്തിനെ എണ്ണപൂശൽ മുഖാന്തരം വി. ത്രിത്വത്തിലുള്ള വിശ്വാസത്തിന്റെ തീയുമായി ഒട്ടിച്ചുചേർക്കുകയും അതു മുപ്പതും, അറുപതും, നൂറുമേനി നീതിയുടെ ഫലങ്ങൾ പുറപ്പെടുവിക്കുകയും ചെയ്യുന്നു.

## പട്ടക്കാരൻ വെള്ളത്തിന് മേൽ ഊതുന്നത് എന്തിന്?

ഒന്നാമത്; ദൈവം ആദാമിനെ സൃഷ്ടിച്ചപ്പോൾ അവനിൽ ജീവശ്വാസം ഊതി. മാമോദീസാ പുനരായ സൃഷ്ടിയാണ്. അതിനാലാണ് ആദ്യസൃഷ്ടിയിൽ ചെയ്തതുപോലെ തന്നെ പട്ടക്കാരൻ വെള്ളത്തിന് മേൽ ഊതുന്നത്.

രണ്ടാമത്; കർത്താവ് ശിഷ്യന്മാരുടെമേൽ ഊതി നിങ്ങൾ പരിശുദ്ധാത്മാവിനെ പ്രാപിപ്പിൻ എന്നു പറഞ്ഞതുപോലെ പട്ടക്കാരനും വെള്ളത്തിന്മേൽ ഊതുന്നു.

## വെള്ളത്തിൽ മൂറോൻ ഒഴിക്കുന്നതിനെക്കുറിച്ച്

മൂറോൻ ഒഴിക്കുന്നതിന്റെ ഒരു കാരണം, മാമോദീസായാൽ നമുക്കു വീണ്ടും ജനനം ലഭിക്കുന്നതിനായി വചനമാം ദൈവം ഇറങ്ങിവന്നു കുരിശിലെ മരണത്തോളം സ്വയം വെറുമയാക്കി എന്നതിന്റെ പ്രതീകമാണ്.

രണ്ടാമത് ; വി.മൂറോൻ പരിശുദ്ധാത്മാവിന്റെ പ്രതീകമാണ്. ആദ്യസൃഷ്ടിയിൽ ഇതേ ആത്മാവ് വെള്ളത്തിന്മേൽ പരിവർത്തിച്ചുകൊണ്ടിരുന്നു. അതു ജനിപ്പിക്കുന്നതും, വർദ്ധിപ്പിക്കുന്നതുമായ ശക്തി വെള്ളത്തിനു നല്കുവാനായിരുന്നു. അതുപോലെ ഇവിടെയും, സ്വർഗസ്ഥനായ പിതാവിനു ആത്മീക സന്താനങ്ങളെ ജനിപ്പിക്കുവാനുള്ള ശക്തി വെള്ളത്തിനു നല്കുവാനായി; മൂറോൻ ഒഴിക്കുന്നതിൽകൂടെ പരിശുദ്ധാത്മാവ് മാമോദീസാ വെള്ളത്തിന്മേൽ ആവസിക്കുന്നു.

## മാമോദീസതൊട്ടിയെക്കുറിച്ചും, മുങ്ങുന്നവൻ അതിൽ ഇറങ്ങുന്നതിനെക്കുറിച്ചും, മൂന്ന് പ്രാവശ്യം മുക്കുന്നതിനെകുറിച്ചു

മാമോദീസ തൊട്ടി മശിഹായുടെ കബറിന്റെ പ്രതീകമാണ്. അതിനാൽ സ്നാനാർഥി അതിൽ ഇറങ്ങുമ്പോൾ കബറിലേയ്ക്കു എന്നപോലെ ഇറ

ങ്ങുന്നു. വെള്ളത്തിൽ മുക്കുന്നതു രണ്ടു കാര്യങ്ങളെ കാണിക്കുന്നു. ഒന്ന്, മരണത്തിന്റെ ദൃഷ്ടാന്തമാണ്. രണ്ടാമത്, മരിച്ചവൻ കബറടക്കപ്പെടുമ്പോൾ പൂർണ്ണമായും മറവു ചെയ്യപ്പെടുന്നതുപോലെ സ്നാനാർത്ഥിയും മുഴുവനായും മുങ്ങുന്നു. കർത്താവു മൂന്നു ദിവസം കബറിൽ കിടന്നതിന്റെ പ്രതീകമായി മൂന്നു പ്രാവശ്യം മുക്കുന്നു.

ഒരു കാര്യം കൂടെ അറിഞ്ഞിരിക്കേണ്ടതാണ്. ആദ്യകാലത്തു യുവാക്കളോ, മുതിർന്നവരോ ആയ വിശ്വാസികൾ സ്നാനമേറ്റിരുന്നപ്പോൾ പട്ടക്കാരൻ അവരെ മാമോദീസാ തൊട്ടിയിൽ മൂന്ന് പ്രാവശ്യം മുക്കിയിരുന്നു. എന്നാൽ ഇന്നു കുട്ടികൾക്കു മാമോദീസാ നല്കുമ്പോൾ അവർക്കു ശ്വാസം മുട്ടാതിരിക്കുവാൻ പട്ടക്കാർ അവരെ വെള്ളത്തിൽ മുക്കുന്നില്ല. വെള്ളമെടുത്തു മൂന്നു പ്രാവശ്യം തലയിൽ ഒഴിക്കുന്നതു ശരിയും, നല്ലതും ആണ്. കുട്ടികൾക്ക് ശ്വാസം മുട്ടാതിരിക്കുവാനായി മൂന്നു പ്രാവശ്യം മുക്കുന്നതിനുപകരം മൂന്നു പ്രാവശ്യം വെള്ളം ഒഴിക്കുന്നതു ശരി തന്നെയാണ്. വിശ്വാസപൂർവ്വം സ്വീകരിച്ചാൽ മൂന്നു പ്രാവശ്യം മുക്കുന്നതുപോലെ തന്നെയാണ്.

### മുങ്ങുന്നയാളിന്റെ തലയിൽ പട്ടക്കാരൻ കൈവയ്ക്കുന്നതിനെക്കുറിച്ച്

ആദ്യസൃഷ്ടിയിൽ ദൈവം തന്റെ കൈകൾകൊണ്ടു ആദാമിനെ മെനഞ്ഞുണ്ടാക്കിയതുപോലെ രണ്ടാം സൃഷ്ടിയിൽ പട്ടക്കാരനും ചെയ്യുന്നു. യൂഹാനോൻ സ്നാപകൻ കർത്താവിനെ മുക്കിയപ്പോൾ അവന്റെമേൽ കൈവെച്ചതിന്റെ പ്രതീകം കൂടെയാണിത്.

### വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും മാമോദീസാ ഒരുക്കിയത് എന്തുകൊണ്ട്?

ഒന്നാമത് : ആദ്യസൃഷ്ടി വെള്ളത്തിൽനിന്നാണല്ലോ ഉണ്ടായത്. അതിനാൽ രണ്ടാം സൃഷ്ടിയിലും വെള്ളം ഉപയോഗിക്കുന്നതു തികച്ചും അനുയോജ്യമാണ്.

രണ്ടാമത് : ആത്മാവിന്റെ കറ കൂദാശകളാൽ ശുദ്ധീകരിക്കപ്പെടുന്നതുപോലെ, വെള്ളം ശരീരത്തിന്റെ അഴുക്കുകളെ വൃത്തിയാക്കുന്നതുപോലെ, മാമോദീസാ ആത്മാവിന്റെ കറയാകുന്ന പാപത്തെ ശുദ്ധീകരിക്കുന്നു.

മൂന്നാമത് : വെള്ളത്തിന്റെ സ്വഭാവത്തിൽ തന്നെ ജനിപ്പിക്കുന്നതിനുള്ള കഴിവു ആദിമുതൽ ഉണ്ടായിരുന്നു. വെള്ളം പലതരത്തിലുള്ള ഇഴജന്തുക്കളെയും, മറ്റു ജീവികളെയും ജനിപ്പിക്കുന്നുണ്ടല്ലോ. അതുപോലെതന്നെ വെള്ളം ആത്മീക സന്താനങ്ങളെയും ജനിപ്പിക്കുന്നു.

നാലാമത് : ഒരാൾ വെള്ളത്തിൽ നോക്കുമ്പോൾ അയാളെപ്പോലെതന്നെ വേറൊരാളെ അതിൽ കാണുന്നില്ലേ. ഒരാൾ മാമോദീസായ്ക്കായി ഇറങ്ങുന്നു. പകരം മറ്റൊരാൾ കയറുന്നു. എന്നു ഇതിനാൽ അറിയുക. പഴയ സൃഷ്ടിക്കു പകരം പുതിയ സൃഷ്ടി കയറുന്നു.

അഞ്ചാമത് : വെള്ളം ആദിമുതൽ മാമോദീസയെ ദൃഷ്ടാന്തീകരിച്ചിരുന്നു. വിഭജിക്കപ്പെട്ടതായ സമുദ്രം, നയമാനെ വെടിപ്പാക്കിയ യോർദ്ദാൻ, ഹസ്ക്കീയേൽ കണ്ടതായ നീരൊഴുക്ക്, ശീലോഹാമിലെ മുങ്ങൽ എന്നിവയും, റാഹേൽ, റിബേക്ക, സിപ്പോറ എന്നിവരുടെ വെള്ളത്തിങ്കലുള്ള വിവാഹനിശ്ചയവും എല്ലാം മാമോദീസായുടെ സൂചനകളായിരുന്നു. അപ്രകാരം തന്നെ സഭയുടെ വിവാഹനിശ്ചയവും വെള്ളത്താൽ നടന്നു.

### മൂറോൻകൊണ്ടുള്ള മുദ്രയെക്കുറിച്ച്

മൂറോൻ തൈലംകൊണ്ടുള്ള മുദ്ര താഴെ പറയുന്ന കാര്യങ്ങളെ സൂചിപ്പിക്കുന്നു. ദൈവത്തിനു ഇഷ്ടമുള്ള സുഗന്ധവാസനയായി തീരുവാൻ സ്നാനാർത്ഥി വി. മൂറോൻ പൂർണ്ണനാവുകയും, പരിശുദ്ധാത്മാവിനെ പ്രാപിക്കുകയും ചെയ്യുന്നു. അതു കർത്താവിന്റെ മുദ്രയാണ്. അതിനാലാണു മാമോദീസ ഏറ്റയാൾ ദുഷ്ടനിൽനിന്നും വേർതിരിക്കപ്പെടുന്നത്. പാപം പ്രവേശിക്കാതിരിക്കുവാൻ അവയവങ്ങളിൽ മൂറോൻകൊണ്ടു മുദ്രയിടുന്നു. മെസ്രേനിൽവച്ചു കുഞ്ഞാടിന്റെ രക്തം പുരട്ടിയിരുന്ന വീടുകളിൽ സംഹാരദൂതൻ പ്രവേശിക്കാതിരുന്നതുപോലെ സാത്താനിൻനിന്നും രക്ഷ നേടുവാൻ നെറ്റിയിൽ മൂറോൻ കൊണ്ടു മുദ്രയിടുന്നു. ഹൃദയം ദുഷ്ടവിചാരങ്ങളുടെ വാസസ്ഥലമാകാതെ നന്മ ചിന്തിക്കേണ്ടതിനു ഹൃദയത്തിലും അതുകൊണ്ടു മുദ്രയിടുന്നു.

### വെള്ളവസ്ത്രം കൊടുക്കുന്നത് എന്തിന്?

ഒന്നാമത് : സ്നാനം ഏറ്റയാൾ സ്വീകരിച്ച പ്രകാശത്തിന്റെയും ജ്ഞാനത്തിന്റെയും പ്രതീകമാണ് വെള്ള വസ്ത്രം.

രണ്ടാമത് : പഴയ മനുഷ്യനെ ധരിച്ചിരുന്നയാൾ ഇനി മുതൽ പുതിയ മനുഷ്യനെ ധരിക്കുന്നതിന്റെ പ്രതീകമാണത്.

മൂന്നാമത് : ആദാം കല്പന ലംഘിക്കുന്നതിനുമുമ്പ് ധരിച്ചിരുന്ന നാശമില്ലായ്മയുടെയും, മരണമില്ലായ്മയുടെയും വസ്ത്രത്തിന്റെ പ്രതീകവും ആണു വെള്ള വസ്ത്രങ്ങൾ.

❒

**സ്ത്രീകൾക്കെതിരായ കുറ്റകൃത്യങ്ങൾ വർദ്ധിച്ചുവരുന്ന സാഹചര്യത്തിൽ, സ്ത്രീകൾ വീടുകളിൽ തനിച്ചായിരിക്കുമ്പോഴും തനിച്ചു യാത്രചെയ്യുമ്പോഴും താഴെ പറയുന്ന കാര്യങ്ങൾ പാലിക്കുവാൻ ശ്രദ്ധിച്ചാൽ കുറെ അധികം കുറ്റകൃത്യങ്ങൾ തടയുവാൻ സാധിക്കുന്നതാണ്.**

1. തങ്ങളുടെ മൊബൈൽ ഫോണിലേക്ക് വരുന്ന കോളുകൾ ശ്രദ്ധിച്ചുമാത്രം അറ്റൻഡുചെയ്യുക, അനാവശ്യകോളുകൾആണെങ്കിൽ പെട്ടെന്നുതന്നെ കട്ടുചെയ്യുക വീണ്ടും വിളിച്ചാൽ എടുക്കാതിരിക്കുക.
2. പരിചയമില്ലാത്ത മിസ്ഡുകോളുകൾ വന്നാൽ തിരിച്ചു വിളിക്കാതിരിക്കുക.
3. പുറത്തുയാത്രചെയ്യുമ്പോൾ വിലകൂടിയ ആഭരണങ്ങൾ ധരിക്കാതിരിക്കുക.
4. ബൈക്കുയാത്രക്കാർ അടുത്തു നിർത്തി വഴിചോദിക്കുകയോ മറ്റോ ചെയ്താൽ സുരക്ഷിത അകലത്തിൽ നിന്നുകൊണ്ടുമാത്രം സംസാരിക്കുക. ആ സമയം ബൈക്കിന്റെ രജിസ്ട്രേഷൻ നമ്പർ വായിച്ച് മനസ്സിൽ ഓർത്തുവയ്ക്കുക.
5. വീട്ടിൽ തനിച്ചിരിക്കുമ്പോൾ അപരിചിതർ വന്നാൽ വീടിനകത്തു കയറ്റാതിരിക്കുക വെള്ളമോ,. മറ്റോ ആവശ്യപ്പെട്ടാൽ വളരെ ശ്രദ്ധയോടെ മാത്രം എടുത്തുകൊടുക്കുക.
6. വീടിന്റെ പിന്നിലെ വാതിൽ തുറന്നിട്ടശേഷം മുൻവശത്ത് ഇരിക്കാതിരിക്കുക.
7. ആക്രികച്ചവടത്തിനു വരുന്നവരേയും, സഹായം അഭ്യർത്ഥിച്ചു വരുന്നവരേയും പ്രത്യേകം നിരീക്ഷിക്കുക.
8. കുട്ടികൾക്ക് +2 കഴിയുന്നതുവരെ മൊബൈൽ ഫോൺ വാങ്ങി നല്കാതിരിക്കുക.
9. മക്കൾ അനാവശ്യമായി ആരോടെങ്കിലും കൂടുതൽ സമയം ഫോണിൽ സംസാരിക്കുന്നുണ്ടോ എന്നു ശ്രദ്ധിക്കുക.
10. ഇടക്കിടെ മക്കളുടെ ബാഗുകളും, പുസ്തകങ്ങളും കിടപ്പുമുറിയും പരിശോധിക്കുക.
11. വീട്ടിൽ ഇന്റർനെറ്റ് കണക്ഷനുണ്ടെങ്കിൽ മക്കളുടെ ബഡ്റൂമിൽ വക്കാതെ പൊതുവായ സ്ഥലത്തു വയ്ക്കുക.
12. തിരക്കുള്ള ബസ്സിലും മറ്റും യാത്രചെയ്യുമ്പോൾ ആഭരണങ്ങളും പണവും അടങ്ങിയ ബാഗ് അലക്ഷ്യമായി തോളിൽ തൂക്കിയിടാതിരിക്കുക.
13. ബസ്സിലും മറ്റും യാത്ര ചെയ്യുമ്പോഴോ മറ്റു സ്ഥലങ്ങളിൽ വച്ചോ ആരെങ്കിലും അപമര്യാദയായി പെരുമാറിയാൽ ഉടൻ പ്രതികരിക്കുകയും സമീപത്തുള്ള ആളുകളോട് വിവരം പറയുകയും തുടർന്ന് വളരെ പെട്ടെന്ന് പോലീസിൽ അറിയിക്കുകയും ചെയ്യുക.
14. പോലീസ് സ്റ്റേഷനിലേയും ഉത്തരവാദിത്വപ്പെട്ട പോലീസ് ഓഫീസർമാരുടെയും, വളരെ വേണ്ടപ്പെട്ടവരുടേയും ഫോൺ നമ്പരുകൾ എപ്പോഴും കയ്യിൽ കരുതുക.
15. അത്യാവശ്യ സന്ദർഭങ്ങളിൽ പോലീസ് സ്റ്റേഷനിലേക്കോ പോലീസ് ഓഫീസർമാരേയോ ഫോണിൽ വിളിക്കാൻ മടിക്കാതിരിക്കുക.
16. കുടുംബങ്ങളിൽ ഏതെങ്കിലും വിധത്തിൽ പീഠനം അനുഭവിക്കുന്നുങ്കെിൽ വനിതാ ബീറ്റ് ഓഫീസിർമാരെ രഹസ്യമായി വിവരം ധരിപ്പിക്കുക.
17. അയൽക്കാരുമായി നല്ലബന്ധം നിലനിർത്തുക.
18. കൂടുതൽ ദിവസങ്ങളിൽ വീട്ടിലെ മുഴുവൻ അംഗങ്ങളും വീടു വിട്ടുപോകേണ്ടിവരുമ്പോൾ, വിവരം പോലീസ് സ്റ്റേഷനിൽ അിറയിക്കുക.
19. ട്രെയിനിലും മറ്റും യാത്രചെയ്യുമ്പോൾ പരിചയമില്ലാത്തവർ തരുന്ന ഭക്ഷണപാനീയങ്ങൾ കഴിക്കാതിരിക്കുക

